# ഉമ്മാപര്വ്വം

അതായതു്

ദേവമാതൃസംക്ഷേപചരിത്രം.

(അര്ത്ഥത്തോടുകൂടിയതു്.)




അണ്ണോസ്
എന്ന വിശേഷനാമം ധരിക്കപ്പെട്ട
സത്യവൈദികശ്രേഷ്ഠനാൽ ഉണ്ടാക്കപ്പെട്ടതു്.

തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുകൂടത്തിൽ അച്ചടിച്ചതു്.

+

സകലജ്ഞായ നമഃ



# ഉമ്മാപർവ്വം

അതായത്

## ദേവമാതൃസംക്ഷേപചരിത്രം

### ഉമ്മാപർവ്വം.

൧. വർണ്ണവച്ഛോഭായുതാ സമസ്തേശ്വരമാതാ– വർണ്ണവതാരനാഥ ദേവ സു മറിയമ്മെ!

൨. നിന്നുടെവർണ്ണങ്ങൾചൊൽവാൻ ചിന്തിച്ചു തു ട ങ്ങുമ്പോൾ – നിന്നുടെൻവശം വാക്കു പോരായെന്നതു ന്തു നാം.

൩. എന്നാലും തവ സ്തുതി വർണ്ണിപ്പാൻ ഭാവിച്ചു ഞാൻ – എന്നാലുമാകുംവർണ്ണം ചൊല്ലിയാല്പ്പോരാതാനം.

൪. നാവിന്മേൽ സുവാക്യങ്ങൾ നീതന്നെവരുത്തിയാൽ–നാവിന്മേൽ സ്തുതികടൽ കടപ്പാൻ വിധിയാകും.

൫. ആദികാരണൻ വിശ്വമുണ്ടാക്കുമതിന്മുൻപെ– ആദികാര്യഗോചരം നീ കന്യയായിരുന്നു.

൬. അധികഗുണാബ്ധി നീയാകണമെന്നുവച്ചു– അധികാരണങ്ങളും നിന്നുടെയിഷ്ടമൃഥാ.

### പൊരുൾ.

൧. പുണ്യങ്ങൾകൊണ്ടുള്ള ശോഭയോടുകൂടിയവളും സർവ്വേശ്വരന്റെമാതാവും സമുദ്രനക്ഷത്രമായ നാഥയും ദേവമാതാവും ആയിരിക്കുന്ന മറിയമെ!

൨. നിന്റെ സ്തുതി ചൊല്ലുവാൻ വിചാരിച്ചുതുടങ്ങുമ്പോൾ ഉടനെ വശം നിന്നുപോയി. വാക്കു മതിയാകയില്ലെന്നും നിശ്ചയം.

൩. എന്നാലും നിന്റെ സ്തുതി ചൊല്ലുവാൻ ഞാൻ ഭാവിച്ചു, എന്നാൽ കഴിയുംവർണ്ണം ചൊല്ലിയാലും മതിയാകയില്ല.

൪. നല്ല വാക്യങ്ങളെ നാവുന്മൽ നീ തന്നെ വരുത്തിയാൽ സ്തുതികടൽ കടക്കുന്നതിന്നു ഇടയാകും.

൫. എല്ലാററിന്നും കാരണമായ ദൈവം ലോകം ഉണ്ടാക്കുന്നതിന്നുമുമ്പെ ആദിയിൽ ചെയ്യാൻ തിരുമനസ്സായ വിഷയത്തിൽ നീ കന്യകയായിട്ട് ഉണ്ടാക്കപ്പെട്ടിരുന്നു.

൬. അധികമായ നന്മയുടെ കടൽ നീ ആകുന്നതിന്നുവേണ്ടി ഏറിയ വരങ്ങളും നിന്റെ ഇഷ്ടംപോലെ (ദൈവം നിനക്കു തന്നു.)

| ഉമ്മാപവം. | പൊരുൾ. |
|---|---|
| ൧. കാരണം നിന്നപ്രതി കാരുണ്യാകൊണ്ടു തദാ - കാരണരുടെ ദോഷാൽ രക്ഷിച്ചു നിന്നെദേവൻ. | ൧. നിന്നെപ്രതിയുള്ള(സ്നേഹം) കാരണമായിട്ടു കാരണവന്റെ ദോഷത്തിൽനിന്നു (അതായത ഉത്ഭവദോഷത്തിൽനിന്നു) തമ്പുരാൻ നിന്നെ രക്ഷിച്ചു. |
| ൨. നിഷ്കള തവ ഛവിക്കന്തരം വരാതെയും-നിഷ്കളങ്കനൈമ്മല്യം നിനക്കുവരുത്തിയാൻ. | ൨. കറയില്ലാതെയുള്ള നിന്റെ ശോഭയ്ക്കു അന്തരം വരാതെ കണ്ടു കറക്കൂടാത്ത ശുദ്ധത താൻ നിനക്കു വരുത്തി (തന്നു.) |
| ൩. അചലശൃംഗം യഥാ മാനുഷരായുള്ളോരിൽ- അചല ഗുണാനചിതനുയത്തി നിന്റെസ്ഥാനം. | ൩. മാനുഷരായുള്ളവരിൽവച്ചു മലയുടെ മുകൾപോലെ ഇളക്കമില്ലാത്ത നന്മയായ ദൈവം നിന്റെ സ്ഥാനത്തെ എകത്തി. |
| ൪. സുപവ്വതത്തോടൊപ്പം നിന്നുടെഗുണനിധി - സുപവ്വാഗ്ഗുണോപരി ശോഭിച്ചുവിളങ്ങുന്നു. | ൪. നിന്റെ പുണ്യത്തിന്റെ നിക്ഷേപം വലിയ മലയോടുഒപ്പമാകുന്നു- മാലാഖമാരുടെ ഗുണങ്ങൾക്കു മീതെ പ്രകാശിച്ചു മിന്നുന്നു. |
| ൫. ജനനകാലെ ധമ്മമാത്മാവിൽനിറഞ്ഞിട്ടു - ജനനായകക്കല്ലേ! പിന്നെയും വദ്ധിച്ചിതു. | ൫. ജനങ്ങളിൽ മാണിക്കരത്നമെ! നീ ഉത്ഭവിച്ച സമയത്തിൽ പുണ്യം ആത്മാവിൽ നിറഞ്ഞിട്ടു പിന്നെയും അതു വദ്ധിച്ചു(വല്ലൊ.) |
| ൬. ഗണനംകൂട്ടിക്കൊൾവാൻ വിഷമമുണ്ടുധമ്മ- ഗണനൽഗുണമെല്ലാം ചിന്തിച്ചാലററം വരാ. | ൬. (നിന്നിലുള്ള) പുണ്യത്തിന്റെ കണക്കു കൂട്ടിക്കൊൾവാൻ പ്രയാസമുണ്ട്. നന്മയുടെ കണക്കെല്ലാം വിചാരിച്ചാൽ അററവുമില്ല. |
| ൭. ജനിതകാലേ തന്നെ മുഴുത്തുതവബോധം - ജനിതയായുള്ളപ്പോൾ ത്രൈലോക്യം പ്രസാദിച്ചു. | ൭. (നീ) ഉത്ഭവിച്ച സമയത്തിൽതന്നെ നിനക്കു ജ്ഞാനം മുഴുത്തു- ജനിക്കപ്പെട്ട പ്രജ ആയപ്പോൾ സ്വഗ്ഗം സന്തോഷിച്ചു. |

| ഉമ്മാപദ്യം | പൊരുൾ |
|---|---|
| ൧൪. വയസ്സതൃതീയവും കഴിഞ്ഞകാലത്തിങ്കൽ– വയസ്സ് പുത്രിപത്രംസ്വാധീനമാകുന്നേരം. | ൧൪. മൂന്നുവയസ്സ തികഞ്ഞപ്രായത്തിൽ പക്ഷികളുടെ അതിൻെറ ചിറക അതിന്നു സ്വാധീനമാകുന്നനേരത്തിൽ |
| ൧൫. ഉപരിഭാഗംപൂക്കസാമോദന്നടക്കുമ്പോൽ– ഉപരിതമമാം സൎവ്വേശാലയംപ്രാപിച്ചിട്ട. | ൧൫. മേൽഭാഗത്തിൽ പാറന്ന സന്തോഷമാംവണ്ണം നടക്കുന്നപോലെ എകരപ്പെട്ടവനായ സൎവ്വേശ്വരൻതമ്പുരാൻെറ പള്ളിയിൽ ചെന്നിട്ട. |
| ൧൬. പരമണ്ഡലത്തിങ്കൽ ധീഗത്യാ ചെന്നാളുടൻ– പരമപരമായ ദേവനെച്ചേൎന്നനന്നായ്. | ൧൬. ഉടനെ ഹൃദയത്തിൻെറ ആശയാൽ ആകാശമോക്ഷത്തിൽനിചെന്ന പരാപരവസ്തുവായ ദൈവത്തോട നന്നായിട്ടുചേൎന്നു. |
| ൧൭. ദേവാലയത്തിൽ ഭക്ത്യാസാദരം വസിക്കുന്നാൾ– ദേവാലയധനാഢ്യനിൎമ്മലകന്യയുമായ്. | ൧൭. ഭക്തിമയോടുകൂടെ ദേവാലയത്തിൽ ബഹുമാനമായി പാൎക്കുന്നപ്പോൾ ദൈവത്തിൻെറ ലയമില്ലാത്ത സമ്പത്തുകളുടെ ഭണ്ഡാരം പരിശുദ്ധകന്യകയായ നീ ആയി. |
| ൧൮. പരലോകവാസികളുന്നുസംസൎഗ്ഗമായി– പരലോചനത്തിലു മാഗ്രഹം ഭവിച്ചില്ല. | ൧൮. അന്നു മോക്ഷവാസികൾ അടുപ്പമായി അന്യ കാൎയ്യങ്ങൾ ആഗ്രഹംഉണ്ടായില്ല. |
| ൧൯. പരമതപസ്സുകൾ ചിന്തിച്ചുകണ്ടാലതിൽ– പരമത്ഭുതം വരാനീശ്രേഷ്ഠയെല്ലാരിലും. | ൧൯. ഉന്നതമായ തപസ്സുകൾ വിചാരിച്ചുകണ്ടാൽ അതിൽപരം അത്ഭുതം വരികയില്ല–എല്ലാരിലും മുഖ്യപ്പെട്ടവൾ നീ ആയി. |
| ൨൦. സ്വാമിതൻഭക്തി നിത്യം മനസിപൂണ്ടുദേവം സ്വാമിതഗ്ഗുണംപ്രതി സ്നേഹിച്ചുവസിച്ചീട്ടും. | ൨൦. ദൈവത്തിൻെറമേൽ തനിക്കുള്ള ഏററിക്കപ്പെട്ട ഭക്തി ദിവസംപ്രതി മനസ്സിൽ കടന്ന തമ്പുരാനെ സ്നേഹിച്ച പാൎത്തുവന്നു. |
| ൨൧. അതിനാദ്ദേവ ദാനംവൎദ്ധിക്കും ക്ഷണംതോറം– അതിനായകധൎമ്മവൎഗ്ഗവുംബഹുവിധം. | ൨൧. അതിനാൽ ദൈവമനുഗ്രഹണം അധികമധികം വൎദ്ധിച്ചു ഏററവും ശ്രേഷ്ഠതപ്പെട്ട ഓരോവക പുണ്യങ്ങളുടെ കൂട്ടവും പലവിധം വൎദ്ധിച്ചു. |

| ഉമ്മാപൎവ്വം | പൊരുൾ |
|---|---|
| ൨൨. ഉത്തരഗുണാശയനത്തരസുനിന്ദയും- ഉത്തരസ്സോടുദേവകല്പനശ്രവണവും. | ൨൨. (അവ്വണ്ണം)ശ്രേഷ്ഠതപെട്ടപുണ്യത്തിന്മേലുള്ള ആശയാൽ വിശേഷമായ ലോകവെറുപ്പും ദൈവകല്പനങ്ങൾ എത്രയും നിമിഷമുള്ള കീഴ്പഴക്കവും. |
| ൨൩. മനശ്ശുദ്ധിയുമഹങ്കാരഹീനവുംധാൎഷ്ട്യം- മനശ്ശോനവൃത്തിദേവഭീതിയും പിന്നെ. | ൨൩. ഏറയവെടിപ്പും എളിമയും ഉറപ്പും മനസ്സു പുണ്യത്തോടുകൂടി പ്രവൎത്തിക്ക എന്നുള്ളതും, ദൈവപേടിയും. |
| ൨൪. സത്ഭാവസന്നിന്ദയുംക്രോധനരാഹിത്യവും- സത്ഭാവ ആമ്നായത്തിൽ ധ്യാനവും നിൎമ്മോഹവും. | ൨൪. അഹംഭാവത്തെ തനിക്കവെറുപ്പും കോപത്തെ ഉപേക്ഷയും സത്യവേദത്തിൽ ധ്യാനവും മോഹമില്ലായ്കയും. |
| ൨൫. ശമനയങ്ങൾദാന്തി നരകരിപുക്രിയ- ശമനംവരുത്തുന്ന സൽഗുണസമൂഹവും. | ൨൫. ശാന്തതയും നീതിയും വലിയ അടക്കവും നരകശത്രുവിന്റെ പ്രവൃത്തി ഒതുക്കംവരുത്തുന്ന പുണ്യങ്ങളുടെ പെരുപ്പവും ഉണ്ടായി. |
| ൨൬. വത്സരഥമായൊരു ലീലകൂടാതെകണ്ട - വത്സരംപതിന്നാലുതികഞ്ഞശേഷം സൎവ്വം. | ൨൬. കുട്ടികളുടെ പ്രകൃതിക്കടുത്ത ഒരു വിനോദംകൂടാതെകണ്ടു പതിന്നാലുവയസ്സു മുഴുവനും തികഞ്ഞശേഷം സൎവ്വത്തെയും. |
| ൨൭. ഭൎത്താവു വിധിച്ചപോൽ വിസ്മയപ്രത്യക്ഷമായ്- ഭൎത്താവു നിനക്കപ്പോൾ ഭവിച്ചു പുണ്യശ്രേഷ്ഠൻ. | ൨൭. ഭരിക്കുന്ന ആൾ (ആയ ദൈവം) വിധിച്ചപോലെ വിസ്മയമുള്ളപ്രത്യക്ഷമായിട്ടു പുണ്യശ്രേഷ്ഠനായ ഭൎത്താവു നിനക്കുണ്ടായി. |
| ൨൮. കുളുത്തുവടിയിയാൾക്കെല്ലാൎക്കു മാശ്ചൎയ്യത്താൽ- കുളുത്തുചെവിപൂൎവ്വമശ്രുതംകേട്ടനേരം. | ൨൮. എല്ലാവൎക്കും അതിശയമായിട്ടു ഇയാൾക്ക വടി കുളുത്തു മുമ്പിനാൽ പ്രതിജ്ഞ ചെയ്യതിനെ കേട്ടപ്പോൾ ചെവി തണുത്തു. |
| ൨൯. അബ്ദങ്ങളിവണ്ണമെ കഴിഞ്ഞോരനന്തരം- അബ്ദങ്ങൾ ഗുണപൂൎണ്ണാ ഭൂമിയിൽ വൎഷിപ്പാനായ്. | ൨൯. ഈവണ്ണം കാലങ്ങൾ കഴിഞ്ഞതിന്റെ ശേഷം മേഘങ്ങൾ പൂൎണ്ണനന്മയെ ഭൂമിയിൽ പെയ്യുന്നതിന്നായിട്ടു. |

| ഉമ്മാപർവ്വം | പൊരുൾ |
|---|---|
| ൩൦. സുമനശ്രേയസ്സുകൾ നിറെഞ്ഞതവസ്ഥലെ- സുമനസ്സുക്കളിൽവച്ചാദ്യതനൊരു ദൂതൻ. | ൩൦. സുന്ദരമായ സുകൃതങ്ങൾ നിറഞ്ഞ നിന്റെ സ്ഥലത്തിൽ മാലാഖമാരിൽ പ്രധാനമായ ഒരു മാലാഖ- |
| ൩൧. സകല, ലോകേശ്വരകല്പന നിമിത്തമായ്- സകളമാകും വണ്ണ ന്നിന്നോടുവചിച്ചേവം. | ൩൧. സകല ലോകനാഥന്റെ കല്പനഹേതുവായിട്ടു മധുരമുള്ള സ്വരത്തോടുകൂടെ ഇപ്രകാരം നിന്നോടു വചനിച്ചു- |
| ൩൨. സ്വതന്ത്രന്നിന്നോടു ദേവസമ്പത്തു നിറഞ്ഞോളെ-സ്വതന്ത്രന്നിഖിലേശ്വരസഹായന്നിനക്കുണ്ടു. | ൩൨. തമ്പുരാന്റെ നന്മനിറഞ്ഞവളേ! നിനക്കു സ്വതം! കർത്താവിന്റെസ്വതം നിനക്കുസഹായമുണ്ടു. |
| ൩൩. ഗിരിശോവതിൽ യഥാകന്യകകളിൽവരാ- ഗിരിശോചരമറിയാഞ്ഞിട്ടുശങ്കിച്ചേററം. | ൩൩. ഭൂമിയിൽ പർവ്വതം എന്നപോലെ കന്യാസ്ത്രികളിൽ ശ്രേഷ്ഠതപ്പെട്ടവൾ (ആയ മാതാവു)ഈ വാക്കിന്റെ അർത്ഥം അറിയാഞ്ഞിട്ടു ഏററം ശങ്കിച്ചു. |
| ൩൪. മാനസ പരിഭ്രമം കണ്ടുടൻ ചൊന്നാനപ്പോൾ- മാനസംയുക്ത ദൂതൻ ശങ്കിക്കവേണ്ട നാഥെ! | ൩൪. മനസ്സിന്റെ വിഷാദംകണ്ടു ഉടനെ ആശ്രയിക്കപ്പെട്ട മാലാഖ അപ്പോൾ പറഞ്ഞു:— "രാജ്ഞിയെ! നീ ശങ്കിക്കേണ്ട". |
| ൩൫. തെളിഞ്ഞു ദേവമനസ്സഖിലേശ്വരന്നനീ- തെളിഞ്ഞു ഗർഭംപൂണ്ടു പുത്രനെ പ്രസവിക്കും. | ൩൫. ദൈവതിരുമനസ്സു പ്രസാദിച്ചു സർവ്വേശ്വരന്നു നീ തെളിഞ്ഞു ഗർഭമുണ്ടായി പുത്രനെ പ്രസവിക്കും. |
| ൩൬. ഈശോനാമധേയമായ് സുതനെ വിളിക്കണം- ഈശോ നാരതരാജ്യേ വാണീടും സദാകാലം. | ൩൬. "ഈശൊ" എന്ന പേരു പുത്രനെ വിളിക്കേണം. നിത്യരാജിതത്തുങ്കൽ പ്രഭുവായിട്ടു എന്നന്നേക്കും വാഴും. |
| ൩൭. ജനകസിംഹാസനമിയാൾക്കു ദേവന്നൽകും ജനകാരങ്ങൾ ക്കിയാളധിപൻവസിച്ചീടും. | ൩൭. ദാവീദിന്റെ സിംഹാസനം ഇയാൾക്കു ദൈവം നൽകും- ജനങ്ങളുടെ കാര്യങ്ങൾക്കിയാൾ അധിപനായി വസിക്കയും ചെയ്യും. |

### ഉമ്മാപവ്വം

൩൮. ഇവനിപ്രകാരങ്ങൾ ചൊന്നുകേൾപ്പിച്ചശേഷം-ഇവനിത്രപിച്ചോരുകന്യകയരുൾചെയ്തു.

൩൯. നരസംസൎഗ്ഗമറിയാത്തവളാകുന്നഞാൻ- നരസാ മോഹവൃത്ത്യാ കന്യതാഹീനം വേണ്ട.

൪൦. സമയമതിന്നു ഞാൻ കഴിച്ചു ബാല്യത്തിങ്കൽ സമയമുള്ള ഭാവമൊട്ടുമെയരുതല്ലോ.

൪൧. തനുജന്മത്തിൽദേവൻ ജനിപ്പാൻ കല്പിക്കുമ്പോൾ തനുജന്മമപിന്നെ യെങ്ങനെ പിറക്കുന്നു.

൪൨. സതാരമിതുകേട്ടു നിയോജ്യനണത്തിച്ചു- സതാരഹിതകാൎയ്യമിതല്ല പുണ്യകന്യെ!

൪൩. സമസ്തപാലനൊരു കാൎയ്യമസാദ്ധ്യമല്ല- സമസ്തകന്യാവ്രത ജനനമിതുമല്ല.

൪൪. ഗൎഭമായതിൽ റൂഹാദക്കുദശാടെ വശാൽ- ഗൎഭമാന്ദേവൻ പുത്രൻ ജനിക്കും സംഗം വിനാ.

൪൫. നിൎവ്വശന്ദേവനില്ല വശയെന്നു പേരുള്ള-നിൎവ്വശായേലീശുവാ ഗൎഭിണീഷണ്മാസമായ്.

### പൊരുൾ

൩൮. ഇവൻ (അതായതമാലാഖ) ഇപ്രകാരംപറഞ്ഞുകേൾപ്പിച്ചശേഷം ഇതിന്മേൽ വിചാരിച്ചു കന്യാസ്ത്രീ അരുളിച്ചെയ്തു.

൩൯. പുരുഷരോടുള്ള സംസൎഗ്ഗം അറിയാത്തവൾ ഞാൻ ആകുന്നു- മോഹത്തിന്റെ തൊഴിൽകൊണ്ടു രസമില്ല, കന്യാവ്രതം കളകയുംവേണ്ട.

൪൦. അതിന്നുഞാൻ ചെറുപ്പപ്രായത്തിൽ പ്രതിജ്ഞചെയ്തു- സമയം പോലെയെന്നുള്ള ഭാവം ഒട്ടും പാട്ടുള്ളതല്ലല്ലൊ?

൪൧. ശരീരജന്മത്തിൽ ദൈവം ജനിപ്പാൻ കല്പിക്കുമ്പോൾ- പിന്നെഎങ്ങിനെ ഇനിക്കു പുത്രനുണ്ടാകും.

൪൨. ഇതുകേട്ടു ഉടൻ മാലാഖ ഉണൎത്തിച്ചു- "ഇതു ഗുണമല്ലാത്ത കാൎയ്യമല്ല, പുണ്യകന്യെ!

൪൩. സൎവ്വത്തെയും പാലിക്കുന്നവന്നു ഒരു കാൎയ്യവും അസാദ്ധ്യമില്ല. കന്യാവ്രതത്തിന്നു അന്തരമുള്ള ജനനവുമിതല്ല.

൪൪. (നിന്റെ വയററിൽ) റൂഹാദക്കുദശായുടെ പ്രവൃത്തിയാലെ ഗൎഭമുണ്ടാകും. ഗൎഭമാകപ്പെടുന്ന തമ്പുരാന്റെ പുത്രൻ പുരുഷസംസൎഗ്ഗംകൂടാതെ ജനിക്കും.

൪൫. വശഹീനം തമ്പുരാനില്ല. മച്ചിയെന്നു പേരുള്ള വയസ്സു ചെന്ന എലീശബാ ഗൎഭിണിയായിട്ടു ആറുമാസമായി.

| ഉമ്മാപവം | പൊരുൾ |
| --- | --- |
| ൪൬. രുചിരവാക്കുകേട്ടു കന്യക ചൊന്നാളപ്പോൾ-<br>രുചിരഹിതയോഗ്യമില്ലെന്നുഞാൻ കേട്ടിപ്പോൾ. | ൪൬. മനോഹരമായ (ഈ) വാക്കുകൾ കേട്ടപ്പോൾ കന്യാസ്ത്രീ ചൊല്ലി-പ്രിയത്തിന്നു യോഗ്യമില്ലെന്നു ഇപ്പോൾ ഞാൻകേട്ടു. |
| ൪൭. ചൊല്ലിയകമലരിൽ സർവ്വേശചേടികേട്ടു-<br>ചൊല്ലിയ പോലെ നിന്റെ വചനംതികയട്ടെ. | ൪൭. തമ്പുരാന്റെ അടിയാട്ടി ഹൃദയത്തിൽ അനുസരിച്ചുചൊല്ലി- നീ ചൊല്ലിയപോലെ നിന്റെ വചനം തികയട്ടെ. |
| ൪൮. അന്നേരം പുണ്യവാന്മാർ സന്തോഷം പൂണ്ടു ദേവൻ-<br>അന്നേരപ്പുകൾകേട്ടുകാരുണ്യംധരിച്ചേററം. | ൪൮. അപ്പോൾ പുണ്യവാന്മാർസന്തോഷപ്പെട്ടു അന്നുതമ്പുരാൻ അപേക്ഷകൾ കൈക്കൊണ്ടു ഏററം അനുഗ്രഹം വച്ചു. |
| ൪൯. ജഗൽത്രാസത്തിന്നന്തംസകലദോഷനാശം.<br>ജഗൽത്രാണവുംകേട്ടവചസാഭവിപ്പാറായ്. | ൪൯. ലോകഭയത്തിന്നു ഒടുക്കവും സകലദോഷങ്ങളുടെ നാശവും ഭൂമിക്കു രക്ഷയും ഈ അനുസരിച്ച വാക്കിനാൽ ഉണ്ടാവാറായി |
| ൫൦. തന്നേവാദംപുണ്യകന്യക കൊടുത്തപ്പോൾ-തദനുശുദ്ധമാന റൂഹാടെപ്രവൃത്തിയാൽ. | ൫൦. (അങ്ങിനെ)പുണ്യമുള്ള കന്യാസ്ത്രീ (മാതാവു) അനുവാദം കൊടുത്തതിന്റെശേഷം ശുദ്ധമാന റൂഹാദക്കുദശായുടെ പ്രവൃത്തിയാൽ. |
| ൫൧. അതിനിർമ്മലാസൃജാനിർമ്മിതശരീരമായ്- അതിനിനചദാഭാമാതാവിനുദരവും. | ൫൧. ഏററവും നിർമ്മലമായ ചോര കൊണ്ടു ശരീരം ഉണ്ടാകപ്പെട്ടു.അതിനു മാതാവിന്റെ വയറു സൂര്യനെപ്പോലെ ശോഭയുള്ളതും. |
| ൫൨. ഭവനം സർവ്വപാലദേവസിംഹാസനാവും.<br>ഭവനാപൂർവ്വമിതു വിസ്മയമെന്നെ വേണ്ടു. | ൫൨. സർവ്വപരിപാലകന്റെ വീടും, ദൈവസിംഹാസനവും ആയി-അപൂർവ്വമായി ഇതു ഉണ്ടായതു വിസ്മയമെന്നേ പറയാവു. |
| ൫൩. നാർയ്യാദ്യാഹാവാ സർപ്പശ്രുവണേ നിമിത്തമായ്-<br>നാർയ്യാദ്യാവാ പൃഥിവ്യോരനിഷ്ടംഭവിപ്പിച്ചു. | ൫൩. സ്ത്രീകളിൽ മുമ്പിലത്തെ സ്ത്രീയായ ഹാവാ സർപ്പത്തിന്റെ വാക്കുകേൾക്കകൊരണം-സ്ത്രീയാൽ ആകാരത്തിനും ഭൂമിക്കും ദോഷംവരുത്തി. |

| ഉമ്മാപദ്യം. | പൊരുൾ. |
|---|---|
| ൧൪. സന്നാൎയ്യഖിലേശ്വരകല്പന സമ്മതത്താൽ— സന്ദാൎയ്യപജയത്തിൻ കാരണമെന്നുവന്നു. | ൧൪. സ്ത്രീകളിൽ ഉത്തമമായവൾ സൎവ്വേശ്വരന്റെ കല്പനസമ്മതത്താൽ- ശത്രുവിനെ തോല്പിപ്പാൻകാരണമായി. |
| ൧൫. സൎവ്വത്രവന്നനാശമൊഴിപ്പാൻനരജന— സൎവ്വത്രജനനത്താൽ സമയമിതിഭൂതം. | ൧൫. മാനുഷവൎഗ്ഗത്തിന്ന് എല്ലായിടവും വന്ന നാശമൊഴിപ്പാൻ-ഇങ്ങനെ എല്ലാ മനുഷ്യരെയും രക്ഷിക്കുന്ന ജനനത്താൽ സമയമായി. |
| ൧൬. സ്വജനദോഷത്രാണതല്പരയായുള്ളവൾ— സ്വജനയഗ്രേസര പ്രേഷ്യനാംയോഹന്നാനെ. | ൧൬. തന്റെ ജനത്തിന്റെ ദോഷത്തിന്ന രക്ഷയുണ്ടാകുവാൻ താല്പൎയ്യമുള്ളവൾ-തന്റെ പുത്രന്റെമുമ്പിൽ വഴി ആസ്തമാക്കുന്ന പരിചാരകനായ യോഹന്നാനെ. |
| ൧൭. അധീനപ്രസാദത്തിൽ സ്ഥാപിപ്പാൻ നരകത്തിൻ— അധീനദാസ്യംപുനരുടനെ യൊഴിപ്പാനും. | ൧൭. വരപ്രസാദത്തിൽ സ്ഥാപിപ്പാനും നരകപിശാചിന്റെ അടിമ(യിൽനിന്ന) ഒഴിപ്പാനും(ആയിട്ട.) |
| ൧൮. കാന്താരമെഴുന്നെള്ളിയെലീശ്ശുവായെക്കാണ്മാൻ— കാന്താരപൎവ്വതവും കടന്നു സക്കറിയാ. | ൧൮. ഉടനെ എലീശ്വായെ കാണ്മാനായി ഭൎത്താവോടുകൂടിയവൾ (അതായത ദേവമാതാവ) എഴുന്നെള്ളി-ദുൎഘടവഴിയുള്ള മലയും കടന്ന സക്കറിയാ. |
| ൧൯. ധാമപ്രവേശനം ചെയ്തുത്തമപ്രശ്നങ്ങളും— ധാമപ്രകാശം ദൃഷ്ട്വാ തെളിഞ്ഞുവെല്ലാവരും. | ൧൯. എന്നാളിന്റെവീട്ടിൽ പ്രവേശിച്ച നല്ലതായ സല്ക്കാരങ്ങളുംചെയ്തു. അപ്പോൾ ദേവമാതാവിന്റെ ശരീരത്തിന്റെ പ്രകാശംകണ്ട എല്ലാവരും സന്തോഷിച്ചു. |
| ൨൦. കുശലവാക്യശ്രുത്വാപുണ്യയാമേലിശ്ശുവാ— കുശലവൎത്തമാനം ധരിച്ചനുഹായാലേ. | ൨൦. (ഇങ്ങിനെ) ആചാരവാക്യ കേട്ടപ്പോൾ പുണ്യസ്ത്രീയായ എലീശ്ശുവാ (ലോക)രക്ഷയുടെ വൎത്തമാനം നഹാദക്കദശായുടെ വെളിവാൽ ഗ്രഹിച്ചു. |
| ൨൧. സന്നാദമോട്ടതദാ ചൊല്ലിയാളേലീശ്ശുവാ— സന്നാദദോഷതോദസമയം ഭവിച്ചപ്പോൾ. | ൨൧. (അനന്തരം) നല്ല സന്തോഷത്തോടുകൂടെ എലീശ്ശുവാ പറഞ്ഞു-ഇപ്പോൾ ആദത്തിനാൽഉണ്ടായദോഷം നീങ്ങുവാൻ സമയം വന്നു. |

ഉമ്മാപച്ചം.

ന്റ. നായ്യായ്യാ! നീനി ൻപുത്രൻബഹപാശിവ്വക്ത ൻതെന-നായ്യായ്യാ!ഭയാത ഥാദോഷാന്ധതപങ്ങൾ നീ ങ്ങും.

ന്ന. എന്നെക്കാണ്മ തിന്നിപ്പോൾവന്നതുചിത്ര മഹോ.

എന്നേക്കാൾ ഭാഗ്യംവ രുമെന്നുചിന്തിച്ചു ഞാനോ.

ന്ര. സകല ചന്ദ്രനേക്കാ ൾ ശോഭിതപുണ്യനാഥാ!- സകല നാഥ മാതാവെ ന്നുടെ ഗൃഹംപുക്കു.

ന്ര. സപരമുൾപ്പുക്ക നേ രം പരമാനന്ദമോടു-സപര മുദരപ്രജയെന്നുള്ളിൽ ചാ ടിക്കൊണ്ടു.

ന്ന. കുമാരവൂയായുക്ത നിമ്മലസ്ത്രീണാംവരാ.

കുമാരാ ബലാ തദാ ക ന്യകാചൊന്നാളപ്പോൾ.

ന്ര. സതപ മംഗലദേ വംഞാൻസ്തുതിക്കുന്നമമ- സതപമഖിലേശനാല ത്യന്തോത്സവംപൂണ്ടു.

ന്വ. തന്നുടെ ദാസിയു ടെ സ്ഥാനമ്പാത്തനുഗ്രഹം തന്നുടെയവനതു കൊ ണ്ടിട്ടുസവ്വജനം.

ന്ൻ. സുഭാഗ്യയുക്ത ഞാനെന്നെപ്പോഴും പറ ഞ്ഞിടും-സുഭാഗ്യശസ്സമമമു ഷ്കരൻതന്നമൂലം.

പൊരുൾ.

ന്റ. സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവൾ നീ, നിൻെറ പുത്രൻ ഏററവുംആശീവ്വദിക്കപ്പെട്ടവൻ. അവനാൽസ്ത്രീയെ! ശ്രേഷ്ഠയായിരിക്കുന്ന ശോഭയാൽ ദോഷത്തിൻെറ ഇരുൾനീങ്ങും.

ന്ന. ഓ! എന്നെ കാണുന്നതിന് ഈ വന്നത അത്ഭുതം! എന്നെക്കാൾ ഭാഗ്യം(നിനക്കു)വരുമെന്നു ഞാൻ വിചാരിച്ചു.

ന്ര. പൂണ്ണചന്ദ്രനേക്കാൾ ശോഭിക്കപ്പെട്ട പുണ്യരാജ്ഞി(ആയ ദേവമാതാവു) എൻെറവീട്ടിൽവന്നു.

ന്ര. സപരം ഉള്ളിൽകടന്നപ്പോൾ എത്രയുംപ്രസാദത്തോടുകൂടെഎൻെറ വയററിലെ ഉണ്ണി ഉള്ളിൽചാടിക്കൊണ്ട് (സന്തോഷിച്ചു).

ന്ന. (ഇതിൻെറശേഷം) കുമാരവയസ്സുള്ളവളും സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളും ആയിരിക്കുന്ന പുത്രനോടുകൂടിയ കന്യക(ദേവമാതാവു)പറഞ്ഞു.

ന്ര. സകല നന്മസ്സപത്രപിയാകുന്ന ദൈവത്തെ ഞാൻസ്തുതിക്കുന്നു. എൻെറ ജീവൻ ദൈവത്താൽ അധികമായ സന്തോഷംപൂണ്ടു.

ന്വ. ഉടയനാഥൻ തൻെറ അടിയാട്ടിയുടെ അവസ്ഥ സൂക്ഷിച്ചു അനുഗ്രഹംവച്ചു, ആയതുകൊണ്ട് എല്ലാജനങ്ങളും.

ന്ൻ. ഞാൻ നല്ല ഭാഗ്യത്തോടുകൂടിയവൾ എന്നു എപ്പോഴും പറഞ്ഞു കൊള്ളും. ഏററവും ഭാഗ്യമായ ശക്തിമുഷ്കരപ്പെട്ടവൻ ഇനിക്കു തന്നതു കാരണം.

| ഉമ്മാപവം. | പൊരുൾ. |
|---|---|
| ൰. തന്തിരുനാമംബഹുസ്തുതിഭാജനം നൂനം<br>തന്തിരുവുള്ളം തന്നെപ്പേടിയുള്ളവർകളെ. | ൰. തന്റെ തിരുനാമം ഏററിക്കപ്പെട്ട സ്തുതിക്കു പാത്രമാകപ്പെട്ടമെന്നു നിശ്ചയം, തന്റെ തിരുവുള്ളം തന്നെ ഭയപ്പെടുന്നവരെ– |
| ൰൧. പ്രതിജ്ഞാതമ്പോൽനിത്യമവരെ സഹായിപ്പാൻ–<br>പ്രതിജ്ഞചെയ്തുവ്യാജ രഹിതസത്യവാഗ്മി | ൰൧. നിത്യം സഹായിപ്പാൻ പ്രതിജ്ഞചെയ്യപ്പെട്ടതുപോലെ, വ്യാജമില്ലാത്ത സത്യം പറയുന്നവൻപ്രതിജ്ഞചെയ്തു. |
| ൰൨. ചിത്തസമുന്നതിയെ ധരിച്ചോർകളെസ്വയ–ചിത്ത സദ്വേഷഞ്ചിതറിച്ചുസ്വകരബലം. | ൰൨. അഹങ്കാരമുള്ളവർകളെ തന്റെ മനോദ്വേഷത്തോടു കൂടുംവണ്ണം തന്റെ കയ്യുടെ ശക്തിയാൽ ചിതറിച്ചു. |
| ൰൩. അത്യൎത്ഥംബലന്മാരെത്താഴ്ത്തിതാൻ നിസ്വന്മാൎക്ക്–<br>അത്യൎത്ഥംനൽകിബഹുശോഭിതമഹത്വവും. | ൰൩. അധിക ശക്തിമാന്മാരെ താൻ താഴ്ത്തി, ദാരിദ്ര്യമുള്ളവൎക്ക് അധികമായ സമ്പത്തും ഏററവും ശോഭിക്കപ്പെട്ട മഹത്വവുംകൊടുത്തു. |
| ൰൪. ദാഹമുള്ളവർകൾക്കു സമ്പൂൎണ്ണം വരുത്തിതാൻ–ദാഹമുള്ള സങ്കടമൊഴിപ്പാനുപായവും. | ൰൪. ദാഹമുള്ളവൎക്കു താൻ സമ്പൂൎണ്ണംവരുത്തി, ആഗ്രഹമുള്ള സങ്കടം തീൎപ്പാൻ വഴിയുംകൊടുത്തു. |
| ൰൫. സമ്പന്നന്മാൎക്കുധനന്നീക്കിന്നാരകന്തന്നിൽ–<br>സമ്പന്നഗങ്ങളോടു വസിപ്പാൻനിയോഗിച്ചു. | ൰൫. സമ്പന്നന്മാരുടെ ദ്രവ്യംനീക്കി നരകത്തിൽ സൎപ്പങ്ങളോടുകൂടി വസിപ്പാൻ കല്പിച്ചു. |
| ൰൬. ജുഗുപ്സപൂണ്ടിസ്രായേൽ ദാസനെത്തൃക്കണ്പാൎത്തു.<br>ജുഗുപ്സപോക്കിസ്വദയകാരുണ്യസ്മരണത്താൽ. | ൰൬. നിന്ദയിൽ ഉൾപ്പെട്ടിരുന്ന ഇസ്രായേൽ എന്ന അടിയാനെ തൃക്കണ്പാൎത്തു തന്റെ കരുണയോടുകൂടിയ വിചാരത്താൽ നിന്ദപോക്കി. |
| ൰൭. പൂൎവ്വമഹാഭാബ്രാഹകുലത്തിൻഗുണത്തിന്നായ്–പൂൎവ്വന്മാരോടു ദേവനരുളിച്ചെയ്തുപോലെ. | ൰൭. മഹാ ശോഭയോടുകൂടിയ അബ്രാഹം വാവായുടെ കുലത്തിന്റെ ഗുണത്തിന്നായിട്ടു, വാവാന്മാരോടു തമ്പുരാൻ അരുളിച്ചെയ്തുപോലെ. |

| ഉമ്മാപദ്യം | പൊരുൾ. |
| --- | --- |
| വ്വൃ. തന്നെസക്കറിയാ ഗൃഹത്തിൽ മൂന്നുമാസം- തദന്തരസന്തോഷ കന്യക വാസമെയ്യു. | വ്വൈ. അതിന്റെ ശേഷം സക്കറിയായുടെ വീട്ടിൽ മൂന്നുമാസം സന്തോഷത്തോടുകൂടെ കന്യാസ്ത്രീ പാൎത്തു. |
| ഩൻ. സലിലവാഹനത്താൽവൃഷ്ട്യംബു ദാനം കൊണ്ടു- സലിലതൃഷ്ണാപൂണ്ട പാടങ്ങൾതണുക്കുമ്പോൽ. | ഩൻ. വെള്ളത്തിന്നു ദാഹിച്ചുകിടക്കുന്ന പാടങ്ങൾ മേഘത്താൽ വീഴുന്ന മഴവെള്ളംകൊണ്ടു തണുക്കുന്ന പോലെ. |
| വൃം. സുതനായക മാതാവിന്നുടെ സാന്നിദ്ധ്യത്താൽ-സുതന്നാം യോഹന്നാനന്തന്നുടെ ജനനിക്കാം. | വൃം. രക്ഷിതാവായ പുത്രന്റെ മാതാവിന്നുടെ അടുപ്പത്താൽ, പുത്രനായ യോഹന്നാനും തന്റെ തള്ളയ്ക്കും. |
| വൃഫ. ബഹുലാനന്ദ പൂൎണ്ണമുണ്ടായി മുഖ്യഗുണ- ബഹുലാഭവും ദേവ ദാനവും ബഹുവിധം. | വൃഫ. അധിക പൂൎണ്ണ ആനന്ദവും പ്രധാന ഗുണങ്ങളും അധിക ഫലപ്രാപ്തിയും ദൈവവരപ്രസാദവും പലപ്രകാരത്തിൽ ഉണ്ടായി. |
| വൃവ. തദപത്യമാന്നെ കന്യഗൎഭവും പ്രകാശിച്ചു- തദ്പത്നാവസ്ഥയു മറിയാഞ്ഞതിന്മൂലം. | വൃവ. ആ കാലത്തിൽ കന്യാസ്ത്രീയുടെ ഗൎഭം പ്രകാശിച്ചു, ആ പ്രവൃത്തിയുടെ അവസ്ഥ അറിയാഞ്ഞതിന്റെ കാരണം. |
| വൃന. ഭൎത്താവു ഖേദിച്ചേററം നല്ലോരു രാജ്യത്തിന്റെ—ഭൎത്താവു നഷ്ടമതു കണ്ടിട്ടു ദുഃഖിക്കുമ്പോൾ. | വൃന. ഭൎത്താവു (ആയ ഔസേപ്പു പിതാവു) ഏററം ഖേദിച്ചു മോക്ഷത്തിന്റെ കൎത്താവ (ആയ ദൈവം)തങ്ങൾക്കു നഷ്ടം(വന്നു)യെന്നുകണ്ടു ദുഃഖിക്കുമ്പോൾ. |
| വൃൻ. പതിതയായാലുടൻ ഭാൎയ്യയെ ത്യജിപ്പാനും- പതിതാനകക്കാമ്പി ലുറെച്ചു രഹസ്യത്തിൽ. | വൃൻ. ഭ്രഷ്ടവന്നാലുടനെ ഭാൎയ്യയെ തള്ളിക്കളെവാനും ഭൎത്താവായ താൻ രഹസ്യമായിട്ടു ഹൃദയത്തിൽ ഉറച്ചു. |
| വൃ൭. ഭാവവികാരംകണ്ടു ഹേതുവും പുണ്യകന്യ- ഭാവവിസ്മയമ്പറഞ്ഞറിയിച്ചില്ലതാനും. | വൃ൭. ഭാവത്തിന്റെ ഭേദവും അതിനുള്ള ഹേതുവും പുണ്യകന്യക കണ്ടു സംഭവിച്ച അത്ഭുതം പറഞ്ഞറിയിച്ചതുമില്ല. |

ഉമ്മാപൎവ്വം.

വൃ൩. അഗസ്ത്യമുദ്രമദ്ധ്യെ നിശ്ചലം നിഷ്ഠും യഥാ– അഗസ്ത്യമീരയുധിയന്തൃനാ വളരുമ്പോൾ.

വൃ൪. അഘോനവൃത്തിസ്വയാ നിത്രവ്യസ്ത്രീണാം നാഥ–അഘോനദൈവവിധൌമാനസമുറെപ്പിച്ചു.

വൃവൃ. ചിന്താപായത്തിൽദൈവം ശരണം പ്രാപിച്ചോൎക്ക– ചിന്താപാശപാസമുടൻ ഭവിക്കുമെന്നു സിദ്ധം.

വൃ൬. സ്വപതകോനകന്യാചരിത്ര സാക്ഷിക്കപ്പോൾ.–സ്വപതാപതിയോടു ദിവ്യനാം ദൂതൻ ചൊന്നാൻ.

൩൦. അന്തനകങ്ങളുള്ള ദുഃഖങ്ങൾത്യജിച്ചാലും–അന്തനന്തവഭാൎയ്യ വിനയമറിഞ്ഞാലും.

൩൧. മാനസക്ലേശം വേണ്ട നിജജായെടെ ബഹുമാനസംശയമില്ല ന്മഹായാൽ ഗൎഭിത.

൩൨. പ്രസവ ഫലമീശൊപേർകൊണ്ടു വിളിക്കണംപ്രസവത്തിനാൽവന്ന ദോഷങ്ങളിയാൾപോക്കും.

൩൩. സ്വാപത്തിൽനിന്നുപതി യുണൎന്നു മനസ്സിൻെറ–സ്വാപത്തിൽനിന്നു രക്ഷപെട്ടുതെളിഞ്ഞുനന്നായ്.

പൊരുൾ.

വൃ൩. കടലിൻെറ നടുവിൽ പാറയായ പൎവ്വതം ഇളക്കമില്ലാതെനില്ക്കുന്നതുപോലെയും വായുവിൻെറ യുദ്ധത്തിൽ (അതായത, കാററടിക്കുന്നതിനാൽ)വൃക്ഷം കുറവുകൂടാതെ വളരുന്നപോലെയും.

വൃ൪. സ്ത്രീകളിൽ ഒന്നമയാകപ്പെട്ട രാജ്ഞി കുറയില്ലാത്ത തൻെറ വ്യാപാരത്തുന്മൽ നിരൂപിച്ചിട്ടു കുററമില്ലാത്ത ദൈവവിധിയിങ്കൽ ശരണപ്പെട്ടു.

വൃവൃ. മനോക്ലേശത്തിൽ ദൈവത്തുങ്കൽ ശരണപ്പെടുന്നവൎക്ക മനോതാപത്തിനുള്ള ആശ്വാസം കിട്ടുമെന്നു നിശ്ചയം.

വൃ൬. അപ്പോൾ തൻെറ കന്യകയുടെ കുററമില്ലാത്ത നടപടിക്കു സാക്ഷിയായിട്ടു സ്വപ്നത്തിൽവച്ചു ഭൎത്താവിനോടു മാലാഖ ചൊല്ലിയതായത.

൩൦. സംഗതിയില്ലാതുള്ള ദുഃഖങ്ങൾ കളക, നിൻെറ ഭാൎയ്യ കുററമില്ലാത്തവൾ ആകുന്നുയെന്നറിക.

൩൧. മനഃക്ലേശംവേണ്ട, നിൻെറ ഭാൎയ്യയുടെ ബഹുമാനത്തിന്നു സംശയമില്ല. ഈഗൎഭംന്മഹാദേക്കുദേശായാൽആകുന്നു.

൩൨. പ്രസവിക്കുന്ന പുത്രനെ ഈശോ എന്ന പേരുവിളിക്കണം. കനിയാൽ വന്ന ദോഷം ഇയ്യാൾ തീൎക്കും.

൩൩. ഭൎത്താവു സ്വപ്നത്തിൽനിന്നുണൎന്നു മനസ്സിൻെറ വിഷാദത്തിൽനിന്നു രക്ഷപെട്ടു നല്ലവണ്ണം പ്രസാദിച്ചു.

| ഉമ്മാപാവ്വം. | പൊരുൾ. |
|---|---|
| ൯൪. സ്വഭാൎയ്യയോട്ട പിഴയിരുന്നനമസ്കൃത്യാ - സ്വഭാൎയ്യ നാരിമണിപതിയെ ത്തോഷിപ്പിച്ചാൾ. | ൯൪. സ്തുതികൊണ്ടാട്ടം ചെയ്യ തന്റെ ഭാൎയ്യയുടെ പിഴയിരുന്ന തന്റെ ശോഭകൊണ്ടു ശ്രേഷ്ഠയായി സ്ത്രീകളിൽ മാണിക്കരത്നമായവൾ (ആയ ദേവമാതാവു) ഭൎത്താവിനെ സന്തോഷിപ്പിച്ചു. |
| ൯൫. നവമാസങ്ങൾ ഗതാ ഭൂമ്യാകാശങ്ങളിലും- നവമംഗല്യം ഭവിച്ചുദിപ്പാറായ കാലം. | ൯൫. ഒൻപതു മാസംകഴിഞ്ഞു ആകാശത്തിലും ഭൂമിയിലും പുത്തനായ നന്മഉണ്ടായി ഉദിക്കാറായകാലം. |
| ൯൬. ഭൂലോകർ പടക്കോപ്പുകൂടാതെ വസിക്കുന്നാൾ- ഭൂലോകനൃപോത്തമ കല്പനനിമിത്തമായ്. | ൯൬. മാനുഷര സമാധാനമായിവസിക്കുന്ന നാളിൽ ഭൂമിയിൽ മഹാരാജാവിന്റെ കല്പന നിമിത്തമായിട്ടു. |
| ൯൭. സന്നഗരമാം ബെത്ത്ലെഹെപോയി ജായാശത്രു-സന്നഗരനാം സ്വകഭൎത്താവിനോട്ടക്കൂടെ. | ൯൭. ഉത്തമനഗരിയായ ബെത്ത്ലഹേമ്മിൽ ശത്രുവായപിശാചിന്റെ വിഷമാകുന്ന (ദോഷം) ഇല്ലാത്ത തന്റെ ഭൎത്താവിനോടുകൂടെ ഭാൎയ്യ പോയി. |
| ൯൮. നിജജന്മഭൂതലെയിരിപ്പാൻ സ്ഥലന്നോക്കി നിജജന്മിയാം സൎവ്വനാഥന്റെ അമ്മയ്ക്കപ്പോൾ. | ൯൮. തന്റെ ജന്മഭൂമിയിൽ ഇരിപ്പാൻ സ്ഥലംനോക്കി, അപ്പോൾതന്റെ സൃഷ്ടിതാവായ സൎവ്വനാഥന്റെ അമ്മയ്ക്കു. |
| ൯൯. സദനന്നഗരത്തിലെങ്ങുമെ യൊഴിഞ്ഞില്ല- സദനവിഷയവുമവിടെ ഭവിച്ചുള്ളു. | ൯൯. ആ നഗരിയിൽ പാപ്പാൻ എങ്ങും വീടുകിട്ടീല്ല. ദുഃഖത്തിന്റെ വിഷയമത്രെഅവിടെ ഉണ്ടായൊള്ളു. |
| ൧൦൦. അധിഷ്ഠാനമുള്ളവൎക്കധിപനുടെ പ്രസൂ- അധിഷ്ഠാനത്തി ലിടംകാണാഞ്ഞു ഗോഷ്ഠാനത്തിൽ. | ൧൦൦. രാജാക്കന്മാരുടെ രാജാവിന്റെ മാതാവു കോട്ടയിൽ ഇടം കിട്ടാഞ്ഞതിനാൽ തൊഴുത്തിൽ (പാപ്പാൻ ചെന്നു) |
| ൧൦൧. അയനസമീപത്തിൽവുക്കട നെത്ര ചിത്രം- അയനമൊന്നും മൂന്നുമാസവും കഴിഞ്ഞിട്ടു. | ൧൦൧. ഉടനെ പാതിരാത്രി അടുത്തപ്പോൾ എത്രയും അത്ഭുതമായിട്ടു അതിൽ കടന്നു. (ഇങ്ങനെ) ഒൻപതുമാസം കഴിഞ്ഞ(തിന്റെശേഷം) |

| ഉമ്മാപദ്യം. | പൊരുൾ. |
|---|---|
| ൧൦൨. വല്ലഭൻസർവ്വാഭൗമൻ ഔകസ്ത്യോസെന്നനൃപൻ-വല്ലഭമോടു റോമാനഗരെ വാഴുന്നനാൾ. | ൧൦൨. ഭൂമി ഒക്കെയ്ക്കും ശേഖരിപ്പെട്ട ഔകസ്ത്യോസ എന്ന രാജാവ വല്ലഭമോടെ റോമ്മാനഗരിയിൽ വാഴുന്ന നാളിൽ. |
| ൧൦൩. ചതുസ്സമുദ്രയുക്തധരണി ഭവിച്ചിട്ടു- ചതുസ്സഹസ്രംനവ ശതമൻപതും കാലം. | ൧൦൩. നാലു കടലോടുകൂടിയ ഭൂമി ഉണ്ടായിട്ട നാലായിരത്തി തൊള്ളായിരത്തി അൻപതു കാലവും. |
| ൧൦൪. ആയിരം രണ്ടു ജലപ്രളയം ഭൂതപാവർഷം-ആയിരണ്ടു ശതവും തൊണ്ണൂറമൂന്നും റോമാ. | ൧൦൪. വെള്ളപ്രളയ മുണ്ടായതിന്റെ രണ്ടായിരത്തി ഇരുനൂററി തൊണ്ണൂററിമൂന്നും റോമാ. |
| ൧൦൫. നഗരം ഭവിച്ചിട്ടു മെഴുനൂററപതും- നഗരഞ്ജിതവൃക്ഷ ഫലങ്ങളുണ്ടായാറെ. | ൧൦൫. കോട്ടയുണ്ടായിട്ട എഴുനൂററമ്പത വർഷവും (നാട്ടിൽ) വൃക്ഷങ്ങൾക്ക വൃക്ഷഫലങ്ങൾ ഉണ്ടായ(സമയവും ആയ)പ്പോൾ. |
| ൧൦൬. ഇരുപത്തഞ്ചൊന്നിനെ ധനുവാംമാസത്തിങ്കൽ-ഇരുപാരിന്നുമൂലകാരണൻസമസ്താദി. | ൧൦൬. ധനുവമാസം ഇരുപത്തഞ്ചാംതീയതി രണ്ടുലോകത്തിന്നും സമസ്തവസ്തുക്കൾക്കും ആദികാരണൻ. |
| ൧൦൭. സൂര്യാഭാപളുങ്കിനെ കടക്കുമെന്നപോലെ-സൂര്യാഭാ നാദ്യൻമാതുരുദരാൽ നിർവ്വേശിച്ചു. | ൧൦൭. ആദിത്യന്റെ കതിര പളുങ്കിനെ കടക്കുമെന്നപോലെ സൂര്യനെക്കാൾ ശോഭയുള്ള തമ്പുരാൻ മാതാവിന്റെ വയററിൽനിന്ന പിറന്നു. |
| ൧൦൮. തമിസ്രാമദ്ധ്യമാർഗ്ഗം ഗമിച്ചിരുന്നനേരം. തമിസ്രാന്തകൻ ബാലൻ സ്വാഭയെ ശോഭിപ്പിച്ചു. | ൧൦൮. ഇരുട്ടുള്ള പാതിരാത്രി ചെന്നസമയത്തിൽ ഇരുട്ടിനെ നശിപ്പിക്കുന്ന ഉണ്ണി തന്റെ ശോഭയെ പ്രകാശിപ്പിച്ചു. |

| ഉമ്മാപവം | പൊരുൾ |
| --- | --- |
| ൧൦൯. ഒലിച്ചുംല്ല്യതംഭുവി<br>ഫലമേകാദ്രിനൽകി-<br>ഒളിച്ചു ചൈത്താന്മാരും<br>ൽഫോയിൻ വാക്കുമ്മുട്ടി. | ൧൦൯. ഭൂമിയിൽ നെയിഒഴുകി പാറകൾ ഫലംകൊടുത്തു-ചൈത്താന്മാർ ഒളിച്ചു ഭോഷ്കുവചനവുംതീൎന്നു. |
| ൧൧൦. ഭാനുക്കൾ മൂന്നും<br>പ്രകാശിച്ചൊരു നേരത്തന്നെ-<br>ഭാനുക്കൾക്കുടയവൻ<br>പിറന്നെന്നതിൻമൂലം. | ൧൧൦. പ്രകാശങ്ങൾമൂന്നും ഒരു സമയത്തിൽതന്നെ ശോഭിച്ചു- പ്രകാശത്തിന്റെ ഉടയവൻ പിറന്നതു കാരണത്താൽ. |
| ൧൧൧ വീണാദിഗാനമ<br>ശരീരികൾകേൾപ്പിച്ചുടൻ-<br>വീണാദിഹീനനായ<br>പുത്രനെ വന്ദിച്ചുമ്മാ. | ൧൧൧. വീണമുതലായ വാദ്യങ്ങളെ മാലാഖമാർ കേൾപ്പിച്ചു-ഉടനെ ആദിയില്ലാത്ത പുത്രനെ ഉമ്മാ വീണുവന്ദിച്ചു. |
| ൧൧൨. സുത്രപജനങ്ങൾ<br>ക്കുമനോഗോചരനായ-<br>സുത്രപബാല നമ്മെപ്പു<br>ഞ്ചിരിയിട്ടുനോക്കി. | ൧൧൨. അറിവുള്ള ജനങ്ങൾക്കു മനസ്സിന്നു വിഷയനായ- മനോഹരനായ ഉണ്ണി പുഞ്ചിരിയിട്ടു അമ്മയെനോക്കി. |
| ൧൧൩. നയനമിളകാ<br>തെബഹുല മനോഭക്ത്യാ-<br>നയനായകൻ മുമ്പിൽക്കു<br>മ്പിട്ടുകന്യകാംബാ. | ൧൧൩. കണ്ണുതിരിക്കാതെഎത്രയും ഹൃദയഭക്തിയോടുകൂടെ- നീതികൎത്താവിന്റെ മുമ്പിൽ കന്യാസ്ത്രീ അമ്മ കുമ്പിട്ടു. |
| ൧൧൪. തനുവാഹുക്കൾ<br>നീട്ടിവത്സകൻ മാതാവി<br>ന്റെ-<br>തനുവാശ്ലേഷണംചെയ്തുപ്രി<br>യത്തെ വൎദ്ധിപ്പിച്ചു. | ൧൧൪. ഉണ്ണി കൊച്ചുകൈകൾ നീട്ടി മാതാവിന്റെ-ദേഹം തമ്മിൽപിടിച്ചുതഴുകി പ്രിയത്തെ വൎദ്ധിപ്പിച്ചു. |
| ൧൧൫. അതീവണ്ണമെബു<br>ദ്ധ്യാ സൂക്ഷിച്ചുനോക്കും വി<br>ധൌ-<br>അതീവമനോഹരമെന്ന<br>ത്രെപറയേണ്ടു- | ൧൧൫. ഇപ്രകാരം അതു സൂക്ഷിച്ചു ബുദ്ധികൊണ്ടു നോക്കുമ്പോൾ-എത്രയും ഏറിക്കപ്പെട്ട സ്നേഹമെന്നത്രെ പറയേണ്ടു. |
| ൧൧൬. ഇടയരോടീവാ<br>ൎത്തദിവ്യന്മാരറിയിച്ചു-<br>ഇടയരൊന്നിടാതകണ്ടവ<br>രുംപുറപ്പെട്ടു. | ൧൧൬. ഈ വൎത്തമാനം മാലാഖമാർ ഇടയന്മാരോടറിയിച്ചു. ഒട്ടുംവൈകാതെ കണ്ടു അവരും പുറപ്പെട്ടു. |

ഉമ്മാപഴ്ച.

൧൧൭. സ്വജവത്രുപവാക്കുമനസോദാരഃസൌംഗ്ഗം-
സ്വജപനായ നരജാതന്മോടുണൎത്തിച്ചു.

൧൧൮. കാരുണ്യഭാവം കാട്ടി വത്സകഞ്ചാരുരൂപ-
കാരുണ്യഭയാഽപരംസ്വമുഖംശോഭിപ്പിച്ചു.

൧൧൯. വേദന്യായം പോലെട്ടാംദിവസെ ലോകംപ്രതി-
വേദനയെന്നാകിലും കഴിഞ്ഞുവരശീസ്സം.

൧൨൦. ഉപരിഷ്ടമാംലോകരക്ഷകനായമൂലം-
ഉപരികല്പനപ്പോലീശോനാമവുംവച്ചാർ.

൧൨൧. തദാകണ്ടൊരു താരംമൂന്നഗ്ര രാജാക്കന്മാർ-തദാകാരത്തെ നോക്കി ജ്യോതിഷശാസ്ത്രജ്ഞന്മാർ.

൧൨൨. സുതാരശോഭാം ദൃഷ്ട്വാവിസ്മിതചിത്തത്തോടും-
സുതാരത്യ നരാജ്യശ്രേഷ്ഠത്വം ജ്ഞാതത്വാതസ്യ.

൧൨൩. മാൎഗ്ഗന്നാരംഭത്തിന്നായുവഗ്രാഹ്യങ്ങൾക്കൂട്ടി- മാൎഗ്ഗനാനാ വൈഷമ്യം ലംഘിച്ചവേഗത്തോടും.

൧൨൪. ക്ഷിതിയുടയവനെ കാട്ടുവാൻ ചെറിയൊരു ക്ഷിതിയുടെമേൽ താരമുറച്ചുരാജാക്കളും.

പൊരുൾ.

൧൧൭. പ്രാൎത്ഥിച്ചിട്ടുള്ള തന്റെ വാക്കു മനസ്സിന്റെ ഉത്തമആചാരത്തോടുകൂടെ-നല്ല ഇടയനും മാനുഷനുമായ ആളിനോടുണൎത്തിച്ചു.

൧൧൮. സുന്ദരരൂപനായിരിക്കുന്ന ഉണ്ണി കരുണയുടെ ഭാവംകാട്ടി- സൂൎയ്യ ശോഭയേക്കാൾഏററവും തന്റെമുഖം ശോഭിപ്പിച്ചു.

൧൧൯. വേദ ന്യായത്തിന്നൊത്തവണ്ണം എട്ടാംദിവസം ലോകത്തെപ്രതി-വേദന(യുള്ളത) എങ്കിലും വരശീസ്സം കഴിച്ചു.

൧൨൦. നശിക്കപ്പെട്ട ലോകത്തെ രക്ഷിക്കുന്നവനായതു കാരണത്താൽ- ആകാശകല്പനപോലെ ഈശോ എന്നപേരുമിട്ടു.

൧൨൧. അപ്പോൾ മൂന്നു മുഖ്യപ്പെട്ട രാജാക്കന്മാർ ഒരു നക്ഷത്രംകണ്ടു-ആയതിനെ ഗണിതശാസ്ത്രത്തിന്ന മുഖ്യന്മാരായ അവർസൂക്ഷിച്ചു.

൧൨൨. നക്ഷത്രത്തിന്റെ വലിയ ശോഭകണ്ടു മനസ്സിൽവിസ്മയിച്ചപുത്രന്റെ മുടിവില്ലാത്ത രാജത്വം അറിഞ്ഞിട്ടു അവന്റെ.

൧൨൩. അന്വേഷണത്തിന്നു തുടങ്ങുവാൻ കാഴ്ചകൾകൂട്ടി- പലവിധം വൈഷമ്യമുള്ള വഴി വേഗത്തിൽ കടന്നു.

൧൨൪. ഭൂമിയുടെ ഉടയനാഥനെ കാട്ടുവാൻ ചെറിയൊരു ഭവനത്തിന്റെ മീതെ നക്ഷത്രംനിന്നു അപ്പോൾ രാജാക്കളും.

| ഉമ്മാപവ്വം | പൊരുൾ |
|---|---|
| ൧൱൫. അന്തരാലയത്തിങ്കൽവന്ദിച്ചു മിശിഹായെ- അന്തരാമോദത്തോടു തിരുക്കാഴ്ചയുംവച്ചു. | ൧൱൫. ആ ആലയത്തിന്നുള്ളിൽവച്ചു മിശിഹായെ വന്ദിച്ചു-ഉള്ളിലെസന്തോഷത്തോടുകൂടെ തിരുക്കാഴ്ചയും വച്ചു. |
| ൧൱൬. സ്വർണ്ണയാവനസന്നകൂക്കളിവമൂന്നും- സ്വർന്നായകനുന്നരനഖിലേശനുമിതി. | ൧൱൬. പൊന്നും കുന്തുരുക്കം മുരൾ എന്ന ഈ മൂന്നും- രാജാവും മാനുഷനും ദൈവവും എന്നിപ്രകാരം (അർത്ഥം ആകുന്നു.) |
| ൧൱൭. വസതിനാല്പതുടൻകഴിഞ്ഞശേഷം,ദേവ-വസതിപുക്കകന്യ സ്വപുത്രനോടുകൂടെ. | ൧൱൭. നാല്പതുരാത്രി കഴിഞ്ഞതിൻെറശേഷം ദേവാലയത്തിൽ-ഉമ്മാതൻെറ പുത്രനോടുകൂടെപോയി. |
| ൧൱൮. അർഹണയായിട്ടപ്പോൾ ദൈവേഷ്ടംവരുത്തുവാൻ- അർഹനന്ദനനേയും മാതാവുകാഴ്ചവച്ചാൾ. | ൧൱൮. അപ്പോൾ ദൈവഇഷ്ടം വരുത്തുവാൻ-മാന്യനായ പുത്രനേയും പൂജയായിട്ടു ഉമ്മാ കാഴ്ചവച്ചു. |
| ൧൱൯. അനവരതന്നിന്നാൽ ജനിതപുത്രനെന്നിൽ-അനവനാവനിയെ രക്ഷിപ്പാൻനരനായി. | ൧൱൯. അനാദിയിൽനിന്നാൽജനിക്കപ്പെട്ട പുത്രൻ-രക്ഷയില്ലാഞ്ഞ ഭൂമിയെ രക്ഷിപ്പാൻ എന്നിൽ മാനുഷനായി. |
| ൧൱൰. അനുകമ്പയോടിനിക്കയാളെത്തന്നപോലെ അനുകരിപ്പാനിപ്പോളയാളെത്തരുന്നുഞാൻ. | ൧൱൰. മനഗുണമായിട്ടു ഇനിക്കയ്യാളെ തന്നപോലെ-പകരമായിട്ടു ഇപ്പോൾ അയ്യാളെ ഞാൻ തരുന്നു. |
| ൧൱൰൧. നന്ദനനെക്കാൾ ശ്രേയസ്സില്ലല്ലൊ പുത്രനാലാ- നന്ദനംവരണമെസർവ്വേശ!യെന്നുംചൊന്നാൾ. | ൧൱൰൧. പുത്രനെക്കാൾ യശസ്സ ഇല്ലല്ലൊ-പുത്രനാൽ സന്തോഷംവരണമെ തമ്പുരാനെ! എന്നുംചൊല്ലി. |
| ൧൱൰൨. കരളുവത്തോടിതിവന്ദിച്ചു മുഖ്യപ്രസൂ-കരളുവങ്ങൾരണ്ടുകൊടുത്തു വിധിപോലെ. | ൧൱൰൨. ഇപ്രകാരം മധുരവാക്കോടുകൂടെ മഹിമപ്പെട്ട മാതാവു വന്ദിച്ചു-മയ്യാദപ്രകാരം രണ്ടു പ്രാവിനേയും കൊടുത്തു. |

ഉമ്മാപദ്യം.

൬൰൩. സദാഗസ്ത്യാഗംചെയ്ത ശെമഒൻനഹാ യാലെ- സദാഗമനം പാൎത്തുബാലനെക്കണ്ടനേരം.

൬൰൪. അവനത്യന്തമുത്തുവൂണ്ടുടനരചെയ്തു- അവനനാഥനെ ഞാൻ കണ്ടപ്പോൾ പൂൎണ്ണംവന്നു.

൬൰൫. കളങ്കം ബാലനിവനായിട്ടും ദുഷ്ടരുടെ- കളങ്ക വിഷയവുമെന്നമ്മയോടുചൊന്നാൻ.

൬൰൬. ഇവനാൽ ദുഃഖാസി നീ കൊള്ളുവാൻ യോഗംവരും- ഇവനാനാവാൎത്തകൾദീൎഘ്മക്കറിയിച്ചാൻ.

൬൰൭. ഉദിതമൊക്കയുമ്മാമനസ്സിൽ സംഗ്രഹിച്ചാൾ-ഉദിതചിത്തം ദേവ വിധിയിലുറപ്പിച്ചാൾ.

൬൰൮. ഭൂതാവസ്ഥകൾ കേട്ട ഹേറോദേശെന്നനൃപൻ. ഭൂതാവമാനത്തൊടു ബാലനെക്കൊൽവാന്നോക്കി.

൬൰൯. ഇതരധൎമ്മഭാവം കന്യയോടഖിലേശൻ- ഇതരാജാഭാനെയും സൂക്ഷിപ്പാനറിയിച്ചു.

പൊരുൾ.

൬൰൩. എത്രയും ശുദ്ധമാകപ്പെട്ട ശെമയോൻ- നഹാദക്കശേയാലെ ഉണ്ടായ (ദൈവപുത്രന്റെ) വരവിനെനോക്കി ഉണ്ണിയെ കണ്ടപ്പോൾ.

൬൰൪. അയാൾ ഏററിക്കപ്പെട്ട സന്തോഷം പൂണ്ട ഉടനെ അരുളച്ചെയ്തു രക്ഷനാഥനെ ഞാൻ കണ്ടപ്പോൾ തൃപ്തിവന്നു.

൬൰൫. ഈ ഉണ്ണി ദുഷ്ടരുടെ(തിന്മ തിരിച്ചറിയപ്പെടുവാൻ) ലക്ഷണവും- നിന്ദയുടെ വിഷയവും ആയിരിക്കുമെന്ന അമ്മയോടു ചൊല്ലി.

൬൰൬. ഇവനാൽ വ്യാകുലവാൾ നീ ഏൾപ്പാൻ സംഗതിവരും-ഇപ്രകാരം പല വൎത്തമാനങ്ങൾ ദീൎഘദൎശനമായി അറിയിച്ചു.

൬൰൭. പറഞ്ഞതൊക്കെ ഉമ്മാ മനസ്സിൽ സംഗ്രഹിച്ചു-ഉദിക്കപ്പെട്ട മനസ്സ ദൈവവിധിയിൽ ഉറപ്പിച്ചു(അതായത പറയപ്പെട്ട കാൎയ്യങ്ങൾ ദൈവതിരുമനസ്സുപോലെ ആകട്ടെ എന്നുറച്ചു.)

൬൰൮. ഈ കഴിഞ്ഞ വൃത്താന്തം ഹേറോദേശെന്ന രാജാവകേട്ട-ഉണ്ടായ അപമാനത്തോടുകൂടെ ഉണ്ണിയെ കൊല്ലുവാൻനോക്കി.

൬൰൯. ഈ അന്യായമായ ഭാവവും രാജശോഭയുള്ളവനെ- സൂക്ഷിപ്പാനും സൎവ്വേശ്വരൻ കന്യാസ്ത്രീ ഉമ്മായോടറിയിച്ചു.

ഉമ്മാപർവ്വം

൧൪൦. സത്വരമുമ്മാ കന്യാ യൌസേപ്പും ബാലനൊടെ-സത്വരരക്ഷാൎത്ഥം പരദേശത്തിൽ വാങ്ങിപ്പാൎത്താർ.

൧൪൧. തത്രസമേതു കൊണ്ടു മൂവാണ്ടു വാസഞ്ചെയ്തു-തത്രസം തീൎന്നു ദുഷ്ടൻ ഹേറോദേശ്മരിച്ചപ്പോൾ.

൧൪൨. അന്തരം വരാതെയും സൎവ്വേശ കല്പനയാൽ-അന്തരനക്കുലേന നസ്രസിലവർ വാണു.

൧൪൩. വളരുമുണ്ണിയുടെ പ്രഭയുമാശ്ചൎയ്യവും-വളരുമുണ്ണിയുടെ സൽഗ്ഗുണം കാണുന്നോൎക്കും.

൧൪൪. ജനകിഭക്തിയോടും സന്തോഷത്തോടും പുണ്യ-ജന കിരീടമായപുത്രനെ ശുശ്രൂഷിക്കാം.

൧൪൫. തരണിശോഭയാലെ നയനമ്യഥാധൎമ്മ-തരനിൎമ്മലപ്രിയാശോഭിച്ചു കന്യാപുത്രി.

൧൪൬. സന്നിധ്യാലോകംകൊണ്ടു സൎവ്വഗുണങ്ങളുടെ-സാന്നിധ്യാ പൂൎണ്ണം വന്നു സ്വാത്മാവിൽ സന്തോഷവും.

൧൪൭. ഹായനം പന്തിരണ്ടു തികഞ്ഞു കാലെ ദോഷ- ഹായനം യഥാ ദഹിപ്പീടുന്ന മിശിഹാതാൻ.

പൊരുൾ.

൧൪൦. ഉടനെ കന്യാസ്ത്രീ ഉമ്മായും യൌസേപ്പും ഉണ്ണിയുടെ പ്രാണരക്ഷക്കുവേണ്ടി മറുദേശത്തിൽ വാങ്ങിപാൎത്തു.

൧൪൧. ആ ഭയം കാരണത്താൽ മൂന്നാണ്ടുതാമസിച്ചു ആ ദുഷ്ട ഹേറോദേശ മരിച്ചപ്പോൾ ആ ഭയവും തീൎന്നു.

൧൪൨. സൎവ്വേശ്വരന്റെ കല്പനയാൽ അന്തരം വരാതെ കണ്ടു- ഉള്ളിലെ ആശ്വാസത്തോടുകൂടി നസ്രായിൽ അവരപാൎത്തു.

൧൪൩. കാണുന്നവൎക്കു വളരുന്ന ഉണ്ണിയുടെ പ്രഭയും ആശ്ചൎയ്യവും- ഉണ്ണിയുടെ സൽഗ്ഗുണവും വളൎന്നു (വരികയായി)

൧൪൪. മാതാവു ഭക്തിയോടും സന്തോഷത്തോടുംകൂടി പുണ്യാത്മാക്കളുടെ മുടിയായ പുത്രനെ ശുശ്രൂഷിക്കും.

൧൪൫. സൂൎയ്യന്റെ ശോഭയാലെ കണ്ണു പ്രകാശിക്കുന്നപോലെ കന്യാസ്ത്രീ ഏറ്റം പുണ്യമുള്ളവളായിട്ടും പരിശുദ്ധസ്നേഹത്തോടുകൂടിയും ശോഭിച്ചു (പുത്രന്റെ)

൧൪൬. സന്നിധിയിലുള്ള കാഴ്ചയാലെ സൎവ്വഗുണങ്ങളുടെ നിക്ഷേപം കൊണ്ടു പൂൎത്തിയും തന്റെ ആത്മാവിൽ സന്തോഷവും വന്നു.

൧൪൭. പന്ത്രണ്ടു വൎഷം തികഞ്ഞ സമയത്തിൽ ദോഷത്തെ ദഹിപ്പിക്കുന്ന തീജ്വാലപോലെയുള്ള മിശിഹാതാൻ.

### ഉമ്മാപൎവ്വം.

൧൪൮. സ്വജനകന്റെ തിരുമുൻപിലാരാധിപ്പാനായ്-സ്വജനത്തോടും ജനകിയോടും കൂടപ്പോയാൻ.

൧൪൯. സകലേശന്റെ മുൻപില്ക്കുമ്പിട്ടു പോയശേഷം- സകലേന്ദുവേക്കാളും ശോഭിത പുണ്യകന്യ.

൧൫൦. സ്വാത്മജാന്വേഷണഞ്ചെയ്യു കണ്ടെത്തുമില്ലത്രു- സ്വാത്മജാഭീലം കൊണ്ടു മാതാവു പീഡിച്ചേററം.

൧൫൧. ജീവനംഗങ്ങളിൽ നിന്നകലും ദുഃഖംപോലെ- ജീവനാ സ്വാമിതന്നെക്കാണാഞ്ഞു ദുഃഖിച്ചുമ്മാ.

൧൫൨. വാസര ത്രയംകഴിഞ്ഞാന്തരെ ദേവാലയാവാസരതാദീപ്സിത പുത്രനെയമ്മകണ്ടു.

൧൫൩. സുതാപാന്തവും വന്ന താപത്തിൽ വൃഷ്ട്യായഥാ- സുതാപാരാഭാ നിധി തുഷ്ടിയെ യുദിപ്പിച്ചു.

൧൫൪. അരുണശോഭയാലെ ദിവസം ഭവിക്കുമ്പോൾ- അരുണ ശോഭകരനമ്മയെത്തെളിയിച്ചു.

൧൫൫. തന്നേപതിനെട്ടു വത്സരം സുതനുമായ്- തദനരസത്തോടു കന്യകാ വസിച്ചുനാൾ.

### പൊരുൾ.

൧൪൮. തന്റെ പിതാവിന്റെ തിരുമുമ്പിൽ ആരാധിപ്പാനായി തന്റെ ശേഷക്കാരോടും മാതാവോടുംകൂടെ പോയി

൧൪൯. സകലേശന്റെ മുമ്പിൽ കുമ്പിട്ടുപോയതിന്റെ ശേഷം-പൂൎണ്ണചന്ദ്രനേക്കാളും ശോഭിക്കപ്പെട്ടു പുണ്യകന്യക.

൧൫൦. തന്റെ മകനെ അന്വേഷിച്ചാറെ അവിടെ കണ്ടെത്തുമില്ല-അതിനാൽ മാതാവ തന്റെ ഉള്ളിലുണ്ടായ വ്യാകുലംകൊണ്ടു ഏററം ദുഃഖിച്ചു.

൧൫൧. ശരീരത്തിൽനിന്ന ജീവൻ പോകുമ്പോളുള്ള ദുഃഖംപോലെ-പ്രാണനാഥനായ തന്നെ കാണാഞ്ഞു ഉമ്മാ സങ്കടപ്പെട്ടു.

൧൫൨. മൂന്നദിവസം കഴിഞ്ഞശേഷം ദേവാലയത്തിൽ-പാൎക്കുന്ന (തായി) മാണിക്കത്തേക്കാൾ ആഗ്രഹിക്കപ്പെട്ട പുത്രനെ അമ്മ കണ്ടു.

൧൫൩. ഉഷ്ണത്തിൽ വൎഷംപോലെ അധികദുഃഖത്തിന്ന ഒടുക്കംവന്ന പുത്രന്റെ കരകാണാത്ത വിശേഷ(മായ) ശോഭ സന്തോഷം തോന്നിച്ചു.

൧൫൪. സൂൎയ്യന്റെ ശോഭയാൽ പകൽ ഉണ്ടാകുന്നപോലെ-സൂൎയ്യനു ശോഭകൊടുക്കുന്നവൻ അമ്മയെ പ്രസാദിപ്പിച്ചു.

൧൫൫. അതിന്റെശേഷം പതിനെട്ടുവത്സരം പുത്രനോടുകൂടെ- ആ സന്തോഷത്തോടുകൂടി കന്യാസ്ത്രി പാൎക്കുന്ന നാളുകളിൽ.

## ഉമ്മാപദ്യം.

൱൯൬. സുതനമമ്മയുടെ ചൊല്ലുപോൽ പ്രവൃത്തിക്കും– സുതനു കാലമത്തു തോന്നിയെന്നതെവേണ്ടു.

൱൯൭. സാരസമോടും മുന്നമില്ലാത്ത പ്രിയത്തോടും– സാരസമുഖീകന്യ പുത്രനെസേവിച്ചീടും.

൱൯൮. പരമ ഗുണ ദേവ ശാസ്ത്ര രഹസ്യങ്ങളും– പരമണ്ഡലസുഖ രസവും ദേവലോക.

൱൯൯. അതുല മംഗല്യവും ശ്രേയസാം സമൂഹവും– അതുലഭിപ്പാൻ പുത്രനമ്മക്കു യോഗം കൂട്ടും.

൨൱. അന്നാളുകളിൽ വച്ചു മുഖ്യനാം യൌസേപ്പു താൻ– അന്നാളുകളിൽമോക്ഷയാത്രക്കുദ്യുക്തനായി.

൨൱൧. മോക്ഷകാരണൻ മുമ്പിൽ കന്യാന്തികത്തിൽദേഹം മോക്ഷ കാലമീവണ്ണം വന്നതു നിരുപമം.

൨൱൨. ഭത്താവിൻ മരണത്താൽ കന്യകാദിവാകര– ഭത്താവിൽ ശ്വാസിച്ചുടൻ ദൈവ കല്പിതമോത്ത.

൨൱൩. സുതാന്തയെന്നാകിലുംപുത്രനെ നോക്കനേരം– സുതാന്തഭാഗാദ്ദൃശ്ശിനിത്തദുഃഖംപോക്കും.

## പൊരുൾ.

൱൯൬. മകനാം അമ്മയുടെ ചൊല്ലുപോലെ പ്രവൃത്തിക്ക (മാറായിരുന്നു) ആക്കാലം ഏറാവും അല്പമെന്നു തോന്നിയെന്നു പറയേണ്ടു.

൱൯൭. സന്തോഷത്തോടും മുമ്പെ ഇല്ലാത്ത പ്രിയത്തോടും–സൌന്ദര്യമാകപ്പെട്ട ആ കന്യാസ്ത്രി പുത്രനെ ശുശ്രൂഷിച്ചുവന്നു.

൱൯൮. മുഖ്യമായ പുണ്യങ്ങളും ദൈവശാസ്ത്രരഹസ്യങ്ങളും– ആകാശമോക്ഷത്തിന്റെ സുഖവും രസവും ദൈവലോകത്തിങ്കലുള്ള.

൱൯൯. അളവില്ലാത്ത നന്മയും മോക്ഷ(ഭാഗ്യം) ഒക്കയും–അമ്മക്കു കിട്ടുവാൻ പുത്രൻ യോഗ്യാക്കുട്ടമാറായി.

൨൱. അന്നുള്ള ആളുകളിൽ വെച്ചു ശ്രേഷ്ഠനായ യൌസേപ്പു താൻ– ആ നാളുകളിൽ മോക്ഷയാത്രക്കു ഒരുമ്പെട്ടു.

൨൱൧. മോക്ഷത്തിന്റെ കാരണഭൂതന്റെ (അതായതു മിശിഹായുടെ) മുമ്പിൽ കന്യാസ്ത്രിയുടെഅടുക്കൽ– മരണകാലം ഈ വണ്ണം വന്നതിന്നു (ശരി) ഉപമയില്ല.

൨൱൨. ഭത്താവിന്റെ മരണത്താൽ കന്യാസ്ത്രി ദൈവ കല്പിതമോൎത്ത– ദിവാകര ഭത്താവായിരിക്കുന്ന ദൈവത്തിൽ ഉടൻ ആശ്വസിച്ചു.

൨൱൩. എത്രയും ക്ഷീണിച്ചവൾ ആയി എങ്കിലും പുത്രനെ നോക്ക നേരം– പുത്രന്റെ ഉള്ളിൽനിന്നുള്ള പ്രഭ പുറമെ പുറപ്പെട്ടു ദുഃഖം തീൎക്കും.

### ഉമ്മാപദ്യം.

൧൨൪. മധുരവാക്കുകേ ൾക്ക കാരണമതിന്നുടെ– മധുരസത്താൽ പൈയുന്ദാഹവുമൊഴിഞ്ഞിടും.

൧൨൫. സമയമിതികഴിഞ്ഞന്തരെരക്ഷിതാവും– സമയമോട്ടപിതൃകല്പനയ്ക്കൊത്തപോലെ.

൧൨൬. ലോകരക്ഷാത്ഥംപുറപ്പെട്ടതാൻതന്റെ കൃപാ–ലോകരശ്മിയാൽ സത്യവേദത്തെ പ്രകാശിപ്പാൻ.

൧൨൭. പുരസ്സാൽ മാമ്മോദീസാ കൈക്കൊണ്ടു ബെത്തനിയ– പുരസ്സുടിനീതന്നിൽ മാർയോഹന്നാന്റെ കയ്യാൽ.

൧൨൮. ജനകീ പുത്രൻ കയ്യാൽ മാമ്മോദീസായുമ്മുങ്ങി– ജനകിൽബിഷംപോവാൻ പുത്രനും ശ്രമിക്കുമ്പോൾ.

൧൨൯. മധുപൻ പുഷ്പമനുസരിക്കുമ്പോൾ പുത്രൻവാക്– മധുപാനാഗ്രഹത്താലനുഗമിക്കുമുമ്മാ.

൧൩൦. സൂര്യദർശകപുഷ്പം സൂര്യനെ നോക്കും യഥാ– സൂര്യശ്രേഷ്ഠമുഖം കണ്ടുസന്തോഷിച്ചീടും.

൧൩൧. ഉത്തരമായസ്കാന്ത കല്ലിനുവൎത്തിക്കുമ്പോൾ– ഉത്തര സുതമനസ്സനുവൎത്തിക്കുമുമ്മ.

### പൊരുൾ.

൧൨൪. മധുരവാക്കു കേൾക്കു ഹേതുവാൽ (അതിന്റെ) തേൻപോലേയുള്ള രസത്താൽ വിശപ്പും ദാഹവും തീരും.

൧൨൫. ഇപ്രകാരം കാലംകഴിഞ്ഞ മദ്ധ്യേരക്ഷിതാവും– അപ്പോൾ ബാവായുടെ കല്പനയ്ക്കൊത്തപോലെ.

൧൨൬. താൻ ലോകരക്ഷക്കായ്ക്കൊണ്ടു പുറപ്പെട്ടു. തന്റെ കൃപയുള്ള ദൎശനത്തിന്റെ പ്രകാശത്താൽ സത്യവേദത്തെ പ്രകാശിപ്പിപ്പാൻ.

൧൨൭. ബെത്തനിയ നഗരിയിലുള്ള നദിയിൽ മാർ യോഹന്നാന്റെ കയ്യാൽ മുമ്പിൽ മാമ്മോദിസാ കൈക്കൊണ്ടു.

൧൨൮. മാതാവ പുത്രന്റെ കയ്യാൽ മാമ്മോദീസായും മുങ്ങി. ജനങ്ങളുടെ ദോഷംപോവാൻ പുത്രനും ശ്രമിക്കുമ്പോൾ.

൧൨൯. തേനീച്ച പുഷ്പത്തോടുകൂടി സഞ്ചരിക്കുന്നപോലെ– തേൻ കുടിപ്പാനെന്നപോലേയുള്ള ആഗ്രഹത്താൽ അമ്മ പുത്രനെനോക്കി പിഞ്ചെല്ലും.

൧൩൦. സൂര്യകാന്തപുഷ്പം സൂര്യനെ നോക്കുമ്പോലെ– സകലജ്ഞനായിരിക്കുന്ന ഈശോയുടെ മുഖം കണ്ടു സന്തോഷിച്ചുവന്നു.

൧൩൧. വടക്കുനോക്കി എന്നുള്ള ഇരിമ്പുകാന്തകല്ലെ–വടക്കോട്ടുകൂടി നില്ക്കുന്നപോലെ എത്രയും നല്ല പുത്രന്റെ മനസ്സിന്നു ഉമ്മാ പിഞ്ചെന്നിരുന്നു.

## ഉമ്മാപർവ്വം

ഫവെ. കത്ഥനനാമമായ ഗ്ലീലായാഭ നഗരിയിൽ- കത്ഥനമോദത്തോട്ടു പെൺകെട്ടു കഴിയുമ്പോൾ.

ഫമ്പെ. കല്യാണാലയനായ മിശിഹാ മാത്രാസഹ- കല്യാണത്തിന്നുകൂടി വിവാഹപുണ്യം ചെയ്യാൻ.

ഫരെ'. മധുരസജമധുവൊട്ടുങ്ങിയവിടത്തിൽ- മധുരചിത്തകന്യാ കണ്ടിതു പുത്രനോട്ടു.

ഫമൈ. കല്പിച്ചു പുത്രൻ വാരി വിശിഷ്ടമധുവാക്കി- ക്കല്പിച്ചു വിളമ്പിച്ചു ആശ്ചര്യപാനരസം.

ഫന്നെ. പുതുമഗ്രഹപതി കണ്ടനുഗ്രഹംകൊണ്ടു- പുതുമഴയാൽ ഭൂമിയെന്നപോൽ തെളിഞ്ഞഹൊ.

ഫമൈ. ഭർത്താവുമതുനേരം ഭുവനത്രയത്തിന്നു_ഭർത്താവു മിശിഹായെസ്സേവിപ്പാനുറച്ചിത.

ഫവ്വെ. ആദ്യന്തഹീനദേവൻ സ്വവിസ്മയങ്ങളുടെ- ആദ്യന്തമ്മയുടെ യിഛയ്ക്കായിതു കാട്ടീ.

ഫൻ. അവനിജ്ഞാനത്തിന്നു രക്ഷിതാവരുൾ ചെയ്യും- അവനിമ്മല കന്യാബുദ്ധിയിൽ സംഗ്രഹിക്കും.

## പൊരുൾ

ഫവെ. 'കത്ഥന' എന്നു നാമമുള്ള ഗ്ലീലായുടെ നഗരിയിൽ സ്തുതിക്കട്ടുത്ത സന്തോഷത്തോടെ പെണ്ണുകെട്ടു കഴിക്കുമ്പോൾ.

ഫമ്പെ. ലയമില്ലാത്ത ഭാഗ്യവാനായ മിശിഹായും മാതാവും- കല്യാണത്തിന്നു കൂടി വിവാഹം പുണ്യപ്പെട്ടുത്തുവാൻ (പോയി).

ഫരെ'. അവിടെ മുന്തിരിങ്ങാചാരായ് ഒട്ടുങ്ങി- അത ദയസ്വഭാവമുള്ള കന്യക കണ്ടു പുത്രനോട.

ഫമൈ. കല്പിച്ചു പുത്രൻ വെള്ളം വിശേഷമായ വീഞ്ഞാക്കി- പറഞ്ഞു വിളമ്പിച്ചു അത്ഭുതമായ കുടിത്തരം.

ഫന്നെ. പ്രത്യക്ഷം വീട്ടുകാരൻ കണ്ടു- പുതുമഴയാൽ ഭൂമി (തെളിയുന്നു) എന്നപോലെ അനുഗ്രഹത്താൽ തെളിഞ്ഞു.

ഫമൈ. അപ്പോൾ ഭർത്താവായ (മണവാളൻ) മൂന്നു ലോകത്തിന്നും- അധിപനായ മിശിഹായെ സേവിപ്പാൻ ഉറച്ചു.

ഫവ്വെ. ആദിയറുതിയില്ലാത്ത തമ്പുരാൻ തന്റെ വിസ്മയങ്ങളുടെ- ഈ തുടക്കം തന്റെ അമ്മയുടെ ഇഷ്ടത്തിന്നായിട്ടു കാണിച്ചു.

ഫൻ. ലോകത്തിന്റെ അറിവിന്നായിട്ടു രക്ഷനാഥൻ അരുളിച്ചെയ്തു എന്നവകളെ- നിമ്മലകന്യക ബുദ്ധിയിൽ സംഗ്രഹിച്ചുവന്നു.

| ഉമ്മാപഛ്വം | പൊരുൾ |
|---|---|
| ൧൨൦. സുതാപംകൊണ്ടു ഭൂമി സലിലം കുടിക്കുമ്പോൾ- സുതാപാരവാമേധു ജനകിപാനാം ചെയ്യും. | ൧൨൦. ചെറുംചൂടുകൊണ്ടു ഭൂമി വെള്ളം കുടിക്കുന്നതുപോലെ- പുത്രൻെറ മറുകരയില്ലാത്ത വാക്കായിരിക്കുന്ന തേൻ മാതാവു കുടിച്ചുവന്നു. |
| ൧൨൧. ദക്ഷിണായനംമൂന്നു മാത്താണ്ഡൻ നടന്നാറെ- ദക്ഷിണാംശത്തിൽ ദീനമത്ത്യരെ സ്ഥാപിപ്പാനായ്. | ൧൨൧. സൂര്യൻെറ തെക്കെ ഗതിമൂന്നും ആദിത്യൻ നടന്ന (അതായതമൂന്നരവഷം പിന്നെ കഴിഞ്ഞ)തിൻെറ ശേഷം- വലത്തുഭാഗത്തിൽ അലസിയായ മാനുഷരെ നിറുത്തുവാനായിട്ടും (അതായത) രക്ഷ കൊടുപ്പാനായിട്ടും. |
| ൧൨൨. ജനകല്യാണം വരുത്തുവാനും സപദുഃഖത്താൽജനകൻ കല്പിച്ചപോൽ യാത്രയാകുന്നു സുതൻ. | ൧൨൨. തൻെറ ദുഃഖത്താൽ ജനങ്ങൾക്കുവേണ്ടിയ നന്മവരുത്തുവാനായിട്ടും- ബാവാ കല്പിച്ചപോലെ പുത്രൻ യാത്രയാകുന്നു. |
| ൧൨൩. അത്തുരഹസിയറിയിക്കണമെന്നമൂലം- അത്തുരഗ്ഗുണമുള്ള കന്യകാസമ്മതത്തെ. | ൧൨൩. അത്തു രഹസ്യത്തിൽ അറിയിക്കണമെന്നുള്ള ഹേതുവാൽ- സാവധാനശീലമുള്ള കന്യകയുടെ സമ്മതം. |
| ൧൨൪. മതിയിൽ വരുത്താതെ പോയ്ക്കൊണ്ടാൽ സ്നേഹത്തിന്ന- മതിയല്ലെന്നുവച്ചു കന്യകെക്കണ്ടു ചൊന്നാൻ. | ൧൨൪. ഹൃദയത്തിൽ വരുത്താതെ പോയാൽ സ്നേഹത്തിന്ന- മതിയാകയില്ലെന്നുവച്ചു കന്യകയെ കണ്ടു ചൊല്ലി. |
| ൧൨൫. ഭൂതവസ്തുക്കളെക്കാൾ സ്നിഗ്ദ്ധമാതാവെ! കേൾനീ- ഭൂതവഗ്ഗങ്ങളെല്ലാം കണ്ടു വിഷാദിച്ചീടും. | ൧൨൫. സൃഷ്ടിക്കപ്പെട്ട വസ്തു ഒക്കെക്കാൾ സ്നേഹിക്കപ്പെട്ട മാതാവെ! നീ കേൾക്ക- സൃഷ്ടിക്കപ്പെട്ട വസ്തു ഒക്കയും കണ്ടു വിഷാദിക്കും. |
| ൧൨൬. ഭൂതവണ്ണങ്ങൾ നാലുമറക്കാവത്തമാനാംഭൂതവചനങ്ങളാലരുൾ ചെയ്തിതുതാതൻ. | ൧൨൬. സൃഷ്ടിക്കപ്പെട്ട നാനാവഗ്ഗങ്ങളും ഈ വത്തമാനം അറിക്കും- നിവൃന്മാരാൽ ഉണ്ടായ വചനങ്ങളാൽ ബാവാ ഈവണ്ണം അരുളിച്ചെയ്തു. |
| ൧൨൭. അരുളിതിപ്പോൾ തികെച്ചീടുവാൻ സമയമായ്- അരുളിച്ചെയ്യതെല്ലാമറിഞ്ഞുവല്ലോനീയും. | ൧൨൭. ഈ അരുളപ്പാട തികപ്പാൻ ഇപ്പോൾ സമയമായി - അരുളിച്ചെയ്യതെല്ലാം നീയും അറിഞ്ഞല്ലോ. |

## ഉമ്മാപൎവ്വം

൧൮൮. മാനസഖേദം വേണ്ട പിതൃകല്പിതമല്ലോ- മാനസംവൎത്തത്തോടു മരണമിനിക്കുണ്ടു.

൧൮൯. പ്രസൂതിജനങ്ങളെല്ലാം മാനുഷജന്മത്തിന്റെ- പ്രസൂതിന്നതിൻഫലമൊക്കയുമിതിപോകും.

൧൯൦. വിഷമമിനിക്കേററമാകിലുംദോഷത്തിന്റെ വിഷമതിനെത്തീൎപ്പാനുപായമൊന്നേയുള്ളു.

൧൯൧. എന്നുടലിന്റെ ദുഃഖസങ്കടം നിനക്കാകും- എന്നുടൻചിന്തിക്കുമ്പോൾ മമാധി വൎദ്ധിക്കുന്നു.

൧൯൨. ക്ഷമാതൻനാശം പോവാന്നിനക്കുമാശയുണ്ടു ക്ഷമാതിനു വില്ലൊരത്തതിനെ വരുത്തുവാൻ.

൧൯൩. എന്നെ സ്വസ്തിശുദ്ധമമ മാതാവെ! യയച്ചാലും- എന്നെ സുധൎമ്മകാൎയ്യെ നിനക്കുമംശമാവു.

൧൯൪. മഹസാ മൂന്നാന്നാളിലുയിൎത്തുനിന്നുകണ്ടു മഹസാംപൂൎണ്ണം വരുത്തീടുവാൻ നാരിമണെ!

൧൯൫. പ്രസൂനം മഹോഷ്ണത്താൽ തളരുമെന്നപോലെ- പ്രസൂനന്ദനനുടെ വാക്കിനാൽ വാടിക്കൊണ്ടു.

## പൊരുൾ

൧൮൮. മനദുഃഖംവേണ്ട, ബാവായുടെ കല്പനയാകുന്നല്ലൊ?- മാനഹീനത്തോടുകൂടെ ഇനിക്കു മരണമുണ്ടു.

൧൮൯. മാനുഷജന്മത്തിന്റെ മാതാവു (ആയ ഹാവാ)തിന്ന ഫലത്തിനുള്ള- അതിവേദനകളെല്ലാം ഇതിനാൽ പോകും.

൧൯൦. ഇനിക്കേററം വിഷമമാകുന്നുയെങ്കിലും ദോഷത്തിന്റെ-ആ വിഷം തീൎപ്പാൻ ഉപായം ഒന്നേയുള്ളു.

൧൯൧. എന്റെ ശരീരത്തിന്റെ ദുഃഖവും സങ്കടവും നിനക്കുണ്ടാകും_ എന്നുള്ളതിനെ ഞാൻ വിചാരിക്കുമ്പോൾ എന്റെ ആധി വൎദ്ധിക്കുന്നു.

൧൯൨. ഭൂമിയുടെ നാശം പോകുവാൻ നിനക്കും ആശയുണ്ടു- ശരീരത്തിൽ ക്ഷമയെടുത്ത അതിനെ വരുത്തുവാൻ.

൧൯൩. എത്രയും സ്നേഹിക്കപ്പെട്ട എന്റെ മാതാവെ! എന്നെ അയച്ചാലും- സുധൎമ്മമായ കാൎയ്യത്തിൽ എങ്കിലെ നിനക്കും പങ്കൊള്ളു.

൧൯൪. പ്രതാപത്തോടുകൂടെ മൂന്നാന്നാളിൽ ഉയിൎത്തു നിന്നെകണ്ടു- സ്ത്രീകളിൽ മാണിക്യരത്നമെ! എത്രയും സംപൂൎണ്ണം നിനക്കു ഞാൻ വരുത്തും.

൧൯൫. വലിയ ഉഷ്ണത്താൽ പുഷ്പം തളരും എന്നപോലെ-മാതാവു പുത്രന്റെ വാക്കിനാൽ വാടിക്കൊണ്ടു.

| ഉമ്മാപർവ്വം | പൊരുൾ |
|---|---|
| ൧൯൩. ഉത്തരം പറയാതെ നിന്നവളല്പന്നേരം-ഉത്തരപ്രമാണമെന്നോത്തുടനരചെയ്യാൾ. | ൧൯൩. ഉത്തരം പറയാതെ അവൾ അല്പനേരംനിന്നു- മേൽനിന്നുള്ള കല്പന എന്നു ഓൎത്ത ഉടനെ അരുളിച്ചെയ്തു. |
| ൧൯൪. ഉള്ളതിൽ സുഖനാശ മിതിനാലെ ന്നാകിലും-ഉള്ളതിൽ ദുഃഖാവഹമിതെന്നു വരികിലും. | ൧൯൪. ഇതിനാൽ ഹൃദയത്തിൽ സുഖമില്ലയെന്നു വരികിലും- ഉള്ളിൽ ഇത വ്യാകുലം വരുത്തുന്നു എങ്കിലും. |
| ൧൯൫. മമാത്മജന്റെപുണ്യദേഹേ ദുഃഖങ്ങളെല്ലാം മമാത്മാവിനെ യതിക്രമിക്കുമെന്നാകിലും. | ൧൯൫. എന്റെ മകന്റെപുണ്യശരീരത്തിലെ ദുഃഖങ്ങളെല്ലാം-എന്റെ ആത്മാവിനെ സങ്കടപ്പെടുത്തുമെന്നാകിലും- |
| ൧൯൬. സ്വാമിതങ്കാരുണ്യത്തെക്കാട്ടുവാൻ കല്പിക്കുന്ന- സ്വാമിതൻ തിരുമനസ്സാകട്ടെ മനസ്സത. | ൧൯൬. തന്റെ അളവില്ലാത്ത കാരുണ്യത്തെ കാട്ടുവാൻ കല്പിക്കുന്ന തമ്പുരാന്റെ തിരുമനസ്സുപോലെ ആകട്ടെ (ഇനിക്കും) മനസ്സത. |
| ൨൦൦. ഇവ തികെച്ചിട്ടുടൻ ദൂദ്ദിനവഹമേഘ-ഇവ തിരുമുഖത്തിലക്ഷികൾ വഷിച്ചേററം. | ൨൦൦. ഇപ്രകാരം തികച്ച ഉടൻ ദുദ്ദിനത്തെ പ്രാപിക്കുന്ന മേഘം- പോലെ തിരുമുഖത്തിലെ കണ്ണുകൾ ഏററം കണ്ണുനീരൊലിച്ചു. |
| ൨൦൧. പുഷ്കരമുഖിയുടെയാത്മാവു കണ്ണിൽനിന്ന- പുഷ്കര ധാരകളിലൊഴുകുമെന്നു തോന്നും. | ൨൦൧. താമരപ്പൂപോലെ മുഖവടിവുള്ളവളുടെ ആത്മാവ കണ്ണിൽനിന്ന- കണ്ണുനീരോടുകൂടി ഒഴുകുമെന്നു തോന്നും. |
| ൨൦൨. സ്വജാത രക്ഷാത്ഥമായാത്മജൻ പോയനേരം- സ്വജാതനോടുകൂടെ വേർപെട്ടുസുഖമെല്ലാം. | ൨൦൨. തന്റെ കുലത്തിന്റെ രക്ഷക്കുവേണ്ടി.പുത്രൻ പോയ സമയത്തിൽ തന്റെ പുത്രനോടുകൂടെ സുഖമെല്ലാം വേർപിരിഞ്ഞു. |
| ൨൦൩. വാസരദ്വയെ പുത്ര ദുഃഖങ്ങൾ ദിവ്യദൂതൻ- വാസരഹസിപുണ്യകന്യയോടറിയിച്ചു. | ൨൦൩. രണ്ടാം ദിവസത്തിൽ പുത്രന്റെ ദുഃഖങ്ങൾ ദൈവദൂതൻ- രഹസ്യവാസത്തിൽ പുണ്യകന്യകയോട അറിയിച്ചു. |

ഉന്മാചപൎവ്വം.

൨൦൪. തനുജനൊടെപീഡനിന്ദയുമാക്ഷേപവും-
തനുജമുള്ള ദുഃഖമൊക്കയും മാതാവിന്റെ.

൨൦൫. തനുവില്ലൊണ്ടുപോലെ കൃഛ്രത്തെ ക്ഷമിപ്പിച്ചു.
തനുവല്ലാത്തഖേദമിതെന്നെപറയേണ്ടു.

൨൦൬. അതലം പ്രശംസിപ്പാൻ വചനവശംപോരാ- അതലദുഃഖാംബുധൌ
വീണെന്നെ ചൊല്ലിക്കൂട്ടു.

൨൦൭. വിധാനം തനയന ദുഷ്ടരടപ്പിക്കുന്ന-
വിധാനന്ദനനുടെ ക്ഷമയുംകേട്ടനേരം.

൨൦൮. പുറപ്പെട്ടടനമ്മായക്കാലം സുതനടെ-
പുറപ്പാടയ്യൊ! ബഹുഖേദാലോകമയ്യൊ.

൨൦൯. ചോരനെന്നതുപോലെ മരിപ്പാൻയാത്രയായി - ചോരനൽതിരുമേനി
സൎവ്വാംഗമൊലിക്കുന്നു.

൨൧൦. ക്ഷതജന്നദിയഥാ ഭൂമിയിലൊഴുകുന്നു.
ക്ഷതജഘന്യമില്ല ഖേദദാലോകമയ്യൊ!

൨൧൧. പ്രാണരഹിതയാകുംദുഃഖമഹതപംകണ്ടാൽ-
പ്രാണരഞ്ജിതകന്യാ സകല വശ ശക്ത്യാ.

പൊരുൾ.

൨൦൪. പുത്രന്റെ പീഡയും നിന്ദയും ആക്ഷേപവും- ദേഹത്തിൽ സംഭവിച്ചതായ ദുഃഖമൊക്കയും മാതാവിന്റെ.

൨൦൫. ദേഹത്തിൽ കൊണ്ടപോലെ ദുഃഖത്തെ ക്ഷമിപ്പിച്ചു- വളരേയുള്ള വ്യാകുലം ഇതെന്നെ പറയേണ്ടു.

൨൦൬. അതിനെ മതിയാകുംവണ്ണം പറവാൻ വാഗ്വൈഭവവും പോരാ- ആഴമുള്ള ദുഃഖസമുദ്രത്തിൽ വീണെന്നെ ചൊല്ലിക്കൂട്ടു.

൨൦൭. ദുഷ്ടന്മാര പുത്രനെ ചട്ടമാക്കുന്ന വിധിയുടെ പ്രകാരവും- പുത്രന്റെ ക്ഷമയും കേട്ടസമയത്തിൽ.

൨൦൮. ഉടനെ അമ്മപുറപ്പെട്ടു-അപ്പോൾ പുത്രന്റെ പുറപ്പാട അയ്യൊ! ഏററവും ഖേദംവരുത്തുന്ന കാഴ്ചയാകുന്നു അയ്യൊ!

൨൦൯. കള്ളനെപ്പോലെ മരിപ്പാൻ യാത്രയായി-അഴകായ തിരുശരീരംസൎവ്വാംഗം ചോര ഒലിക്കുന്നു.

൨൧൦. നദിപോലെ ചോര ഭൂമിയിലൊഴുകുന്നു. മുറിവുകൾക്ക അവസാനമില്ലാ അയ്യോ! ഖേദം വരുത്തുന്ന കാഴ്ചയാകുന്നു.

൨൧൧. ദുഃഖത്തിന്റെ പെരുപ്പംകണ്ടാൽ ജീവൻ പിരിഞ്ഞുപോകും- സൎവ്വവല്ലഭനായിരിക്കുന്ന (ദൈവത്തിന്റെ ശക്തിയാലെ കന്യാസ്ത്രി ജീവൻ പിരിയാതെ.)

ഉമ്മാപൎവ്വം.

വ.൧൨. നിന്നതന്നാത്മജ
നെക്കണ്ടു ദുഃഖിച്ചകണ്ണി
ൽ - നിന്നുതണ്ണീററിൽ. കട
ൽവാൎത്തിതി ചൊന്നാൾവ
ന്നു.

വ.൧൩. കൊല്ലുവിനെ
ന്നെയെന്നാൽ ഞാൻ മരി
ച്ചീടാംവിട്ടു.

കൊള്ളുവിൻ ഗുണാബ്ധി
യാന്നിൎമ്മലതനയനെ.

വ.൧൪. എന്നാൽ ഞാൻ
മരിക്കിലുന്തികഞ്ഞുകൂടാ വി
ധി-എന്നാൽഞാൻ ലോക
കാൎയ്യം സാധിപ്പാൻ പോ
രായല്ലൊ.

വ.൧൫. അരികൾക്കൊ
രുദയയില്ലയൊയിയാളുടെ-

അരികത്തൊരു ദുഷ്ട ക
ൎമ്മില്ലല്ലൊദേവ.

വ.൧൬. സുതമമേശ സു
തയെത്രനീ വലയുന്നു-

സുതമനസ്സിങ്കൽ സൂൎയ്യ
യെങ്ങനെ മറഞ്ഞുനീ.

വ.൧൭. ആത്മജ! മമാത്മ
ജ!! കാരണമിതിനെന്തു?-

ആത്മജമായ പ്രിയന്നി
നക്കു നാശമായൊ.

വ.൧൮. ചെറിയവനെ
രിപുദുഷ്ടരാൽ നിന്നെരക്ഷി

ച്ചേറിയദുഷ്ടകൎമ്മത്താല്ക്കൊ
ല്ലിപ്പാൻവിധിയിതൊ.

വ.൧൯. ഇതിന്നു സമദുഃ
ഖാകണ്ടവർ ലോകേയു
ണ്ടൊ-ഇതിന്നുമുമ്പിൽ മമ
പുത്രനിൽപ്രത്യക്ഷമൊ.

പൊരുൾ.

വ.൧൨. നിന്നതന്റെ പുത്രനെ ക
ണ്ടു ദുഃഖിച്ച കണ്ണിൽനിന്ന കണ്ണുനീ
ർ കടൽപോലെ ഒഴുകി ഇപ്രകാരം
ചൊല്ലിവന്നു.

വ.൧൩. എന്നെ കൊല്ലുവിൻ! എ
ന്നാൽ ഞാൻ മരിക്കാം- നന്മനിറയ
പ്പെട്ട കറയില്ലാത്ത പുത്രനെ വിടുക.

വ.൧൪. എന്നാൽ ഞാൻ മരിച്ചാ
ലും കല്പന തികയപ്പെടുകയില്ല- എ
ന്നാൽ ലോക(രക്ഷയുടെ)കാൎയ്യം സാ
ധിപ്പാനും ഞാൻപോരായല്ലൊ.

വ.൧൫. ശത്രുക്കൾക്ക ഇയ്യാളുടെ മേ
ൽ ഒരു ദയയും ഇല്ലയൊ- ഇയ്യാളുടെ
പക്കൽ ഒരു ദുഷ്ടപ്രവൃത്തിയും ഇല്ല
ല്ലൊ തമ്പുരാനെ!

വ.൧൬. മകനെ! എന്റെ തമ്പുരാ
ന്റെ പുത്രാ! നി എത്ര വലയുന്നു- സൂ
ൎയ്യനെ! വലിയ ഇരുട്ടിൽ നി എങ്ങി
നെ മറഞ്ഞു.

വ.൧൭. മകനെ! എന്റെ മകനെ!!
ഇതിന്ന എന്തു കാരണം? നിന്നിൽ ഉ
ണ്ടായ പ്രിയം നിനക്ക നാശമായൊ?

വ.൧൮. ചെറുപ്രായത്തിൽ ശത്രുവി
ന്റെ കഠിനകൎമ്മത്തിൽനിന്ന നിന്നെ
രക്ഷിച്ചു- ഏറിയ ദുഷ്ടകൎമ്മത്താൽ കൊ
ല്ലിപ്പാൻ ഈവണ്ണം വിധിച്ചൊ?

വ.൧൯. ഇതിന്ന ശരിയായ ദുഃഖം
കണ്ടവർ പരലോകത്തിൽ ഉണ്ടൊ?
ഇതിന്നമുമ്പിൽ എന്റെ പുത്രനിൽ
കണ്ടിട്ടുണ്ടൊ?

| ഉമ്മാപവം | പൊരുൾ |
|---|---|
| ൨൦. അരികെസരികളെനിങ്ങൾ മെതനയൻെറ അരികെനിന്നു ചൊല്ലി യോശാനയാറാന്നാളിൽ. | ൨൦. ശത്രുക്കളെ എൻെറ പുത്രൻെറ അരികെ നിങ്ങൾ നിന്നുകൊണ്ടു ആറാന്നാൾ ഓശാന ചൊല്ലി. |
| ൨൧. ആകുലംവരുത്തുവാൻ കാരണമെന്തായിപ്പോൾ- ആകുലനാശാലിതിക്രുദ്ധിപ്പാൻമൂലമെന്തു? | ൨൧. ദുഃഖം വരുത്തുവാൻ ഇപ്പോൾ എന്തു കാരണമായി- അയ്യോ! കുലത്തോടെ നശിപ്പാൻ തക്കവണ്ണം ഇപ്രകാരം കോപിപ്പാൻ കാരണമെന്തു? |
| ൨൨. സുത! മരിപ്പാൻ കൂടെമേവിധിവരണമെ- സുതമെത്രദുഃഖപൂർണ്ണം മമ കല്പിക്കണമെ. | ൨൨. മകനെ! കൂടെ മരിപ്പാൻ ഇനിക്ക കല്പന ഉണ്ടാകേണമെ! എത്രയും അധികം താല്പൎയ്യം ഇനിക്ക കല്പിക്കേണമെ! |
| ൨൩. താപസഹായന്മാരാല്ക്കുറയുമന്തസ്താപം- താപസവരതവസഹായം ഭവാന്യഹം. | ൨൩. ദുഃഖത്തിൽ തുണക്കുന്നവരാൽ മനോദുഃഖം കുറയും- മുഖ്യതാപസനെ! ഞാൻ നിൻെറ സഹായമുള്ളവളായി ഇരിക്കട്ടെ. |
| ൨൪. ജീവിക്ക മമ നാഥാൽ ജീവാശപാസമെമമ- ജീവിക്കാസ്യനീയല്ലൊജീവനീമരിച്ചോക്കം. | ൨൪. എൻെറ ജീവൻ ആശപാസമായവനെ! ഞാൻ മരിക്കുന്നതുവരെ നീ ജീവിക്ക. പ്രാണികൾക്ക ജീവനം മരിച്ചവൎക്ക ജീവിപ്പിക്കുന്ന ഔഷധവും നീയല്ലൊ ആകുന്നു. |
| ൨൫. തദനുചോരകൊണ്ടു ചുവന്നമാൎഗ്ഗന്നോക്കി- തദനുഗമിച്ചവൾ പുത്രസമീപെനിന്നാൾ. | ൨൫. അതിൻെറശേഷം ചോരകൊണ്ടു ചുവന്നവഴിയെ നോക്കി അവൾ നടന്ന ഉടനെ പുത്രൻെറ അരികിൽ വന്നുനിന്നു. |
| ൨൬. ജനനിഖില ഭൎത്താവമ്മയെമറക്കാതെ- ജനനിയൊടുചൊന്നാൻ സദയംകുരിശിങ്കൽ. | ൨൬. സകല ജനത്തിൻെറയും പരിപാലകൻ അമ്മയെ മറക്കാതെ ദയയോടുകൂടെ അമ്മയോടു ചൊല്ലി കുരിശുന്മൽ_ |
| ൨൭. നിന്നുടയവൻനാരീ നിനക്കാത്മജനിവൻ. നിന്നുടെ മാതാപിതായെന്നു യോഹന്നാനോടും. | ൨൭. നിന്ന ഉടയനാഥൻ "സ്ത്രീയെ! ഇതാ നിനക്ക ഇവൻമകനാകുന്നു" യോഹന്നാനോടു "ഇതാ നിൻെറ മാതാവ്" എന്നും. |

ഉമ്മാപവ്വം.

വവവ്യ. അതിനാൽയോ
ഹന്നാനും മാനുഷവഗ്ഗത്തി
ന്നും-അതിനാവശ്യത്തിന്നു
കന്യകമാതാവായാൾ.

വവൻ. പ്രതിവാക്യമാ
യൊന്നും ചൊന്നില്ലസ്സി
ദ്ധപുത്രം-
പ്രതിവാസ്യംബൊദുഃഖംവ
ചനവശംനീക്കി.

വനൻ. അസാരനാരിയ
ഥാ മുറയിട്ടില്ലതാനും-
അസാരകമ്മംകണ്ടിട്ടദ്രി
വൽസാരന്നിന്നു.

വനഫ. അതലമായ ഏ
ദമക്ഷോദ്ഭ്യമെന്നു കാണാം-
അതളന്നീട്ടവതിന്നുപാ
യമില്ലതാനും.

വനവ. സ്വാധികം ബ
ന്ധസിന്ധു വെന്നാപോൽ
നിറെഞ്ഞുള്ളിൽ-
സ്വാധികവ്യഥാതലം
ബുദ്ധിയിലെത്തിക്കൂടാ.

വനന. ജഗദീശ്വര
പ്രാണൻ ശരീരം വിട്ടനേ
രം- ജഗതിവിദച്ചേററം ഗ്ര
ഹിക്കപ്പെട്ടസൂയ്യൻ.

വനര്. ജന നീതിയെ
വിട്ട മാനുഷകമ്മംകണ്ടു-
ജനനി മരിക്കാതെ മരി
ച്ചെന്നതെവേണ്ടു.

വനഒ. അധികാൎയ്യനമ
താലിറക്കിപുത്രശവം-
അധികാത്ത്യബ്ധിയായ
കന്യകയത്തുംവച്ചു.

പൊരുൾ.

വവവ്യ. അതിനാൽ യോഹന്നാനും മാനുഷവഗ്ഗത്തിന്നും- കന്യക മാതാവു ആകുവാൻ (ഇപ്രകാരം) ആവശ്യമായി.

വവൻ. ഉത്തരമായിട്ട ഒന്നും സ്നേഹപ്പെട്ട പുത്രനോട്ട ചൊല്ലിയില്ല. കണ്ണുനീരോട്ടക്കൂടിയ അമ്മയുടെ ദുഃഖത്താൽ പറവാൻ വശംകെട്ടുപോയി.

വനൻ. കെല്പക്ഷയപ്പെട്ട സ്ത്രീ എന്നപോലെ മുറയിട്ടതുമില്ല. അല്പന്മാരുടെ പ്രവൎത്തികണ്ടിട്ട കല്ലുപോലെ ഉറപ്പായിനിന്നു.

വനഫ. ആഴമുള്ള കയം ഇളകപ്പെടാത്തതതന്നു കാണാം. അതു അളക്കുന്നതിന്നു ഉപായവുമില്ല.

വനവ. എത്രയുമധികം വെള്ളം കെട്ടിനില്ക്കുന്ന സമുദ്രമെന്നപോലെ ഉള്ളിൽ നിറഞ്ഞ- തന്റെ അധികമായ ദുഃഖത്തിന്റെ ആഴം ബുദ്ധിയിൽ എത്തുകയില്ല.

വനന. ത്രിലോകനാഥന്റെ ജീവൻ ശരീരത്തെ വേർപിരിഞ്ഞപ്പോൾ- ഭൂമി ഏററം വിറച്ചു സൂയ്യൻ മറയപ്പെട്ടു.

വനര്. ജനങ്ങളുടെ നീതിയെ വിട്ടുള്ള മാനുഷരുടെ പ്രവൃത്തികണ്ടു മാതാവ മരിക്കാതെ മരിച്ചുയെന്നേവേണ്ടു.

വനഒ. അധികാരിയുടെ അനുവാദത്താൽ പുത്രന്റെ ശവം ഇറക്കി ഏററിക്കപ്പെട്ട പീഡയുടെ കടൽ ആയ കന്യക അത്തുംവച്ചു.

| ഉമ്മാപദ്യം | പൊരുൾ. |
|---|---|
| ൨൩൬. തദാലോകത്തിൽ ഭൃശസങ്കട മൊപ്പിക്കാമൊ- തദാലോചനാശ്രുക്കൾ സപകാധിവാദികളായ്. | ൨൩൬. ആ കാഴ്ചയാൽ ഉണ്ടായ സങ്കടം ഒപ്പിക്കാമൊ?-അപ്പോൾ കണ്ണിൽനിന്നുള്ള കണ്ണീരുകൾ തന്റെ ദുഃഖത്തെ അറിക്കുന്നവയായി. |
| ൨൩൭. സാമാന്യദുഃഖാകരെ ഞൊപ്പിക്കുമാൎത്തിമാന്മാർ- സാമാന്യ കന്യാദുഃഖംവാക്കിലപരിച്ഛേദ്യം | ൨൩൭. നേരിയായിട്ടുള്ള ദുഃഖം പീഡയുള്ളവര കരഞ്ഞ ഒപ്പിക്കും- മാന്യയായിരിക്കുന്ന കന്യകയുടെ ദുഃഖം വാക്കിനാൽ ഒതുക്കിക്കൂടാ. |
| ൨൩൮. വ്രണദൎശനഃമാത്രാ ഖാത്മാന്തർഭാഗത്തിങ്കൽ- വ്രണദമെന്നൂനം മൃത്യവാഗതദുഃഖം. | ൨൩൮. മുറിവിന്റെ കാഴ്ച ഓൎത്താൽതന്റെ ഹൃദയത്തിന്റെ ഉള്ളിൽ മരണം വരുത്തുന്ന ദുഃഖത്തിന്നടുത്ത മുറിവ എന്ന നിശ്ചയപ്പെട്ടും. |
| ൨൩൯. കറയില്ലാത്തകന്യസപുത്രദേഹെമറ- കറയില്ലാത്ത ക്രൌൎയ്യകാരണചിഹ്നംകണ്ടു. | ൨൩൯. കറയില്ലാത്ത കന്യക തന്റെ പുത്രന്റെ ശരീരത്തുമ്മൽ അറുതിയില്ലാത്ത കഠിനം കാരണത്താൽ ഉണ്ടായ അടയാളം കണ്ടു. |
| ൨൪൦. പാദകരങ്ങളിലും ശരീരാംഗങ്ങളിലും- പാദകാരണമായ ശിരസ്സിൻ മുറിവുകൾ. | ൨൪൦. കാൽകളിലും കൈകളിലും ശരീരത്തിന്റെഅംഗങ്ങളിലും പ്രകാശരശ്മിക്ക കാരണമായ തലയുടെ മുറിവുകളും. |
| ൨൪൧. ഒക്കെയുമെണ്ണിക്കണ്ടോ ദുഃഖാധിയോടു ദുഃഖം- ഒക്കെയുമില്ല നര വാക്കൊപ്പിക്കയുമില്ല. | ൨൪൧. ഒക്കെയും സൂക്ഷിച്ചു നോക്കിയാൽ ദുഃഖംകൊണ്ടുള്ള പീഡയെക്കാളും ദുഃഖം-മാനുഷവാക്കിനാൽ ഒക്കയുമില്ല, ഒപ്പിക്കയുമില്ല. |
| ൨൪൨. കണ്ടകം തലയോടു തുളെച്ചു പുക്കവിധം- കണ്ടകമലർ തന്നിൽ മുൾമുനയൊക്കെക്കൊണ്ടു. | ൨൪൨. മുള്ളുകൾ തലയോടു തുളച്ചു കടന്നിരിക്കുന്നവിധം- കണ്ടു തന്റെ ഹൃദയത്തിൽ മുള്ളിന്റെ മുന ഒക്കെ കൊണ്ടു. |
| ൨൪൩. പകലോനോടൊപ്പമാം നയനം രണ്ടുമിപ്പോൾ- പകലൊഴിഞ്ഞിട്ടുള്ള രാത്രിയിലകപ്പെട്ടു. | ൨൪൩. സൂൎയ്യനോടു ശരിയാകുന്ന കണ്ണു രണ്ടും- ഈ സമയം പ്രകാശമില്ലാത്ത രാത്രിയിലകപ്പെട്ടു. |

| ഉമ്മാപദ്യം. | പൊരുൾ. |
| --- | --- |
| ൧൪൪. മൃതസഞ്ജീവിനിയാം നാവിൻെറ വാക്കും മൂട്ടി- മൃതസന്ധുക്കളൊക്കത്തളൎന്നു വശം കെട്ടു. | ൧൪൪. ജീവന ഔഷധമാകുന്ന നാവിൻെറ വാക്കും ഒടുങ്ങി-മരണസന്ധുക്കളൊക്കയും തളൎന്നു വശം കെട്ടു. |
| ൧൪൫. അകമന്തസ്താപത്താൽ ദഹിച്ചുപോകും വണ്ണം- അകമലരിലിതു ചിന്തിച്ചു ഖേദിച്ചേററം. | ൧൪൫. മനോതാപത്താൽ ഉള്ളു ദഹിച്ചുപോകുംവണ്ണം- ഇത ഹൃദയത്തിൽനിരൂപിച്ചു ഏററം ഖേദിച്ചു. |
| ൧൪൬. ഇതി നിൎമ്മലകന്യാ പീഡിച്ചു സുദുഃഖിതാ ഇതിനീക്ഷണം കൊണ്ടു മായ്ച്ചുമെഞ്ഞെത്തലായി. | ൧൪൬. ഇപ്രകാരം ശുദ്ധമാകപ്പെട്ട കന്യക ഏററം പീഡിച്ചു ദുഃഖിച്ചു- ഈ കാഴ്ചകൊണ്ടു ഏററം സങ്കടം നിറഞ്ഞവളായി. |
| ൧൪൭. മുത്തിവപ്രഭയുതപുണ്യശരീരക്ഷതം- മുത്തിബഹുപാദരമായ്ത്തഴുകി തിരുമേനി. | ൧൪൭. മുത്തുപോലെ പ്രഭയുള്ള പുണ്യശരീരത്തിലെ മുറിവിനെ- ഏററം ഭക്തിമയോടുകൂടെ മുത്തി തിരുമേനി പിടിച്ചു തഴുകി. |
| ൧൪൮. ഉപലവിലത്തിലും പൊതിഞ്ഞു മൂടിവച്ചു- ഉപലങ്ങ്ളിയും തതഃ വേറപെടാതെകണ്ടു. | ൧൪൮. കൽകുഴിയിൽ പൊതിഞ്ഞു മൂടിവച്ചു അവിടെ നിന്ന ബുദ്ധിയും വിചാരവും വിട്ടുപിരിയാതെ കണ്ടു. |
| ൧൪൯. മന്ദമന്ദമ്പോയുമ്മാ പുത്രദൎശനംമൂലം- മന്ദമനസ്സുകൊണ്ടു പുരത്തിലെഴുന്നെള്ളി. | ൧൪൯. പുത്രനെ കണ്ട കാരണത്താൽ ഉമ്മാ വിഷാദത്തോടുകൂടെപോയി- ക്ഷീണിക്കപ്പെട്ട മനസ്സോടുകൂടെ വീട്ടിൽ എഴുന്നെള്ളി. |
| ൧൫൦. അനാശ കന്യരണ്ടുദിവസം പീഡിച്ചാറെ- അനാശപ്രാണൻ പുത്രദേഹത്തിൽ രണ്ടാം പുക്കു. | ൧൫൦. നാശമില്ലാത്ത കന്യക രണ്ടു ദിവസം ദുഃഖിച്ചാറെ നാശമെന്നിയെ ഉള്ള ജീവൻ പുത്രൻെറ ശരീരത്തിൽ രണ്ടാമത വീണു. |
| ൧൫൧. ഭാസ്വരനന്ദിത്യ ഉയിൎത്തു മൂന്നാംപക്കം- ഭാസ്വരം രമ്യരശ്മ്യാ ലോകത്തെ തെളിയിച്ചു. | ൧൫൧. സൂൎയ്യനോടുകൂടെ ഉദിച്ചിട്ടു മൂന്നാംപക്കം ഉയിൎത്തു-സന്തോഷിക്കുന്ന ശോഭയുള്ള രശ്മി ലോകത്തെ തെളിയിച്ചു. |

ഉമ്മാപവ്വം.

൨൦൧. അസിതമേഘാൽ സൂൎയ്യനെന്നപോൽ മരണത്താൽ– അസിതനായ ത്രാതാവേററവും പ്രകാശിച്ചു.

൨൦൨. പ്രഭാതത്തിങ്കൽ മാതൃസ്സമീപെ പുത്രൻ നിന്നു– പ്രഭാതനവെകണ്ടിട്ടുണൎന്നു ദുഃഖസ്വപ്നാൽ.

൨൦൩. അതലാം ഭസി വീണിട്ടുയൎന്നപോലേയുമ്മാ അതലമാഗ്രഹിച്ചു കണ്ടാശ്വസിച്ചു തദാ.

൨൦൪. ആനതാംഗനാ ദേവപന്നമസ്കാരം ചെയ്യാൻ–ആനതനായ ദേവൻസജ്ജനകിയെ ബഹു.

൨൦൫. ദയമാം ഭാവമോടു ചൊന്നു സുഖിക്കമെന്നോ ദയമായതിനിപ്പോൾ ഉദയസ്സു ഭവിച്ചിത.

൨൦൬. സാധിതാഢന ബഹു ദുഃഖേന യുക്തമായ സാധിതം മമ കാൎയ്യം മാനുഷ ജനത്രാണം.

൨൦൭. ഇനിക്കു ദുഃഖങ്ങളിൽ നിൻ ദുഃഖമാധിക്യമായ്– ഇനി കൂടവെ സുഖം വരുവാൻ കാലമായി.

൨൦൮. സജ്ജനകിയെ നിനക്കാശ്വാസം വരണമെ– സജ്ജനങ്ങിൻെറ ക്ഷമ സ്തുതിക്കമെനാരതം.

പൊരുൾ.

൨൦൧. കാൎമ്മേഘത്താൽ സൂൎയ്യനെന്നപോലെ–മരണത്താൽ മറയപ്പെട്ട രക്ഷിതാവു ഏററവും പ്രകാശിച്ചു.

൨൦൨. ഉഷഃകാലത്തുങ്കൽ മാതാവിൻെറ അടുക്കൽ പുത്രൻ നിന്നു പ്രഭയുള്ള മകനെ കണ്ടിട്ടു സ്വപ്നമായ ദുഃഖത്തിൽനിന്നു ഉണൎന്നു.

൨൦൩. ആഴമുള്ള ആററിൽ വീണിട്ടു പൊങ്ങിയതുപോലെ– ഉമ്മാ മതിയാകുംവണ്ണം ആഗ്രഹിച്ചതിനെ അപ്പോൾ കണ്ടാശ്വസിച്ചു.

൨൦൪. കുമ്പിട്ടു ദൈവപാദത്തുങ്കൽ അവൾനമസ്കരിച്ചു–(അനന്തരം)സ്തുതിക്കപ്പെട്ട തമ്പുരാൻ തൻെറ മാതാവിനെ ഏററവും.

൨൦൫. ദയയുള്ള ഭാവത്തോടു (നോക്കി)ചൊല്ലി– മനസ്സിൻെറ വ്യസനത്തോടുകൂടെ സുഖിക്ക. ആയതിന്നു ഇപ്പോൾ നേരംവന്നു.

൨൦൬. അധികം അടികൾകൊണ്ടു വളരെ ദുഃഖത്തോടുകൂടിയ മാനുഷകുലത്തിൻെറ രക്ഷയാകുന്ന എൻെറ കാൎയ്യം സാധിക്കപ്പെട്ടു.

൨൦൭. ഇനിക്കു ദുഃഖങ്ങളിൽ നിൻെറ ദുഃഖം ഏററിക്കപ്പെട്ടതായിരുന്നു. ഇനി ഒരുമിച്ചു സുഖിപ്പാൻ കാലമായി.

൨൦൮. ഉത്തമമായ മാതാവെ! നിനക്കു ആശ്വാസം വരട്ടെ! എല്ലാ ജനങ്ങളും നിൻെറ ക്ഷമയെ എല്ലാപ്പോഴും സ്തുതിക്കും.

| ഉമ്മാപദ്യം | പൊരുൾ. |
|---|---|
| ൨൱൬. ഇങ്ങനെ സ്തുതി നമുക്കനുസരിപ്പാൻ വിധ ഇങ്ങനെ ദുഃഖാൽസുഖം വന്നീടും മററുള്ളോൎക്കും. | ൨൱൬. ഇങ്ങനെ സ്തുതി അനുഭവിപ്പാൻ നമുക്ക കല്പന- ഇങ്ങനെ മററുള്ളവൎക്കും ദുഃഖത്താൽ സുഖം വരും. |
| ൨൱൭. പാൎത്തുകൊൾക മമ ദേഹക്ഷത ലക്ഷണങ്ങളെ- പാൎത്തുകൊൾക സതാമുടെ ദുഷ്ട ശിക്ഷക്കുമിവ. | ൨൱൭. എന്റെ ശരീരത്തിൽ മുറിവിന്റെ അടയാളങ്ങളെ നോക്കുക. നല്ലവരുടെ സന്തോഷത്തിനും ദുഷ്ടരുടെ ശിക്ഷക്കും ഇവകളെനോക്കിക്കൊൾക. |
| ൨൱൮. സത്തുക്കൾ തദ്ധിത പ്രഭയാ തെളിയുമ- സത്തുക്കളെതിനാലു മത്യന്തം വിഷാദിക്കും. | ൨൱൮. നല്ലവർ അതിൽ നിന്ന ചുററപ്പെട്ടുന്ന പ്രഭയാൽ തെളിയും. തണ്യവർ അതിനാൽ ഏററം വിഷാദിക്കും. |
| ൨൱൯. അക്ഷതങ്ങളാൽസൎവ്വദോഷ നാശനംവന്നു- അക്ഷത ഭാഗ്യങ്ങളും സമസ്ത ഭൂരക്ഷയും. | ൨൱൯. ആമുറിവുകളാൽ സൎവ്വദോഷങ്ങൾക്കും ഹരം വന്നു. ലയമില്ലാത്ത ഭാഗ്യവും സകല ഭൂമിക്ക രക്ഷയും ഉണ്ടായി. |
| ൨൱൰. നരകമരണങ്ങൾമെശക്ത്യാ ജിതമായി- നരകമ്പരത്തെ വരുത്തീടുന്ന ചെയിത്താന്മാരും. | ൨൱൰. നരക മരണങ്ങൾഎന്റെ ശക്തിയാൽ ജയിക്കപ്പെട്ടതായി-മാനുഷരെ ഭ്രമിപ്പിക്കുന്നചെയിത്താന്മാരും ജയിക്കപ്പെട്ടു. |
| ൨൱൰൧. ബഹുല സംവത്സരം കൂടിയിരുന്ന പോലെ- ബഹുലതന്നിൽക്കൂടെയിരിപ്പാൻ വിധിയില്ല. | ൨൱൰൧. വളരെ കാലം അവരകൂടി ഇരുന്ന പോലെ ഇപ്പോൾ ഇരുളിൽ കൂടയും ഇരിപ്പാൻ അവക്ക ഇടയില്ല. |
| ൨൱൰൨. മേ' ജനകിയെ സദാ പരിപാലിപ്പാൻ നൂനം-മേ ജനത്തിന്നു നിന്നാൽസഹായമുണ്ടാകണം. | ൨൱൰൨. എന്നാൽ എന്റെ മാതാവെ! എപ്പൊഴും നിന്നെ ഞാൻ പരിപാലിക്കുമെന്ന നിശ്ചയം- എന്റെ ജനങ്ങൾക്ക നിന്നാൽ സഹായമുണ്ടാകണം. |
| ൨൱൰൩. എന്നതുകൊണ്ടു ഭൂമിലോകെ നീയിരിക്കണം എന്നതു പിതാവിന്റെ കല്പനയറിഞ്ഞാലും. | ൨൱൰൩. എന്നതുകൊണ്ടു ഭൂലോകത്തിൽ നീ ഇരിക്കണം- എന്നത ബാവാടെ കല്പന എന്ന അറിഞ്ഞിരിക്കട്ടെ. |

| ഉമ്മാപദ്യം. | പൊരുൾ. |
|---|---|
| ൨൱൭. ചൊന്നിതു പുത്രൻ കന്യദേവകല്പിതം ഗ്രഹി- ചൊന്നിതു സാദ്ധ്യംമയായെന്നുടൻ ബുദ്ധ്യാ വച്ചാൾ. | ൨൱൭. പുത്രൻ ഈ പറഞ്ഞ ദൈവകല്പനയെ കന്യക ഗ്രഹിച്ചു - എന്റെ ബുദ്ധികൊണ്ടു എന്നാൽ സാധിപ്പാൻ യോഗ്യം എന്നു കരുതി ചൊല്ലിയത (എന്നെന്നാൽ.) |
| ൨൱൮. നിന്നാലെന്നാത്മനാഥയീവണ്ണം കല്പിച്ചത-നിന്നാലെന്നതേവേണ്ടതവേഷ്ടം യഥാ ഭൃയാൽ. | ൨൱൮. എന്റെ ആത്മനാഥാ! നീ ഈവണ്ണം കല്പിച്ചത - നിന്നാൽ നിന്റെ ഇഷ്ടംപോലെ ആകട്ടെ. |
| ൨൰. എന്നാലഖിലത്താലും നിന്മനസ്സാകേണമെ- എന്നാലക്ഷ്യമേയുള്ളു മറ്റൊരു മനസ്സില്ല. | ൨൰. എന്നാൽ എല്ലാംകൊണ്ടും നിന്റെ മനസ്സ ആയിരിക്കെണമെന്നെല്ലാക്കൊള്ളു- മറ്റൊരു മനസ്സില്ല. |
| ൨൰൧. അത്തലാത്മജനിനക്കത്തലുണ്ടായ മൂലം - അത്തലേക്കുള്ള ഭാരമിനിക്ക ഭാരമുള്ളു. | ൨൰൧. ദുഃഖിക്കപ്പെട്ട എന്റെ മകനെ! നിനക്കു സങ്കടമുണ്ടായകാരണം- ആയ ആ ദുഃഖത്തിന്റെ ഫലം മാത്രമെ ഇനിക്കു ഭാരമായൊള്ളു. |
| ൨൰൨. ബഹുനാകിം മേമനം പ്രത്യക്ഷം നിനക്കല്ലൊ-ബഹുനായത്തോടിവ കന്യകയുണൎത്തിച്ചു. | ൨൰൨. വളരെ എന്തിന് (പറയുന്നു) എന്റെ മനസ്സ നിനക്ക അറിവുള്ളതായിരിക്കുന്നുവല്ലൊ - ഇപ്രകാരം ഏറ്റം ന്യായത്തോടുകൂടെ ഇവകളെ കന്യക ഉണൎത്തിച്ചു. |
| ൨൰൩. പ്രത്യക്ഷമായസുത നമ്മുടെദൃക്കുകൾക്ക - പ്രത്യക്ഷം ഭവിച്ചുടൻ മനസി സദാസ്ഥിതൻ. | ൨൰൩. അമ്മയുടെ കണ്ണുകൾക്ക കാണപ്പെട്ട പുത്രൻ-മനസ്സിൽ എപ്പഴം കുടിയിരുന്ന കാണപ്പെട്ടവാൻ സംഗതി വന്നു. |
| ൨൰൪. ഇതതിക്രാന്തമായവിഷയെശിഷ്യസ്ഥലെ- ഇതതിമിരജനം വിശ്വസിപ്പിച്ചുകന്യ. | ൨൰൪. ഇതു കഴിഞ്ഞശേഷം ശിഷ്യരുടെ സ്ഥലത്തിങ്കൽ (ചെന്ന) അന്ധകാരത്തിൽ കിടന്ന ജനത്തെ കന്യക വിശ്വസിപ്പിച്ചു. |
| ൨൰൫. ദേവവാക്സ്ഥൈൎയ്യം ഭാവിജ്ഞന്മാരാൽ സൂചകത്തെ- ദേവവാൎത്തകളുടെ വിശേഷം ബോധിപ്പിച്ചാൾ. | ൨൰൫. നിവ്യന്മാരാൽ പറയപ്പെട്ട ദൈവ വചനത്തിന്റെ സത്യം ദൈവവൎത്തമാനത്തിന്റെ വിശേഷത്താൽ അവൾ ബോദ്ധ്യപ്പെടുത്തി: |

ഉമ്മാപവ്ാ.

വന്യെ. ഇതി നാല്പതു ദിനമിരുന്നു യോഷിദപാരെ - ഇതിനകത്തു പുത്ര ചരിത്രം കണ്ടും കേട്ടും.

വൈ. മുത്തോടുസമമായ ശുദ്ധവ്യാപാരത്തോടും- മുത്തോടും ചരിത്രങ്ങൾ വിസ്മയിച്ചുള്ളിൽ പൂണ്ടു.

വവ്യെ. ആ ദിനാ കഴിഞ്ഞീടും സമയമടുത്തോറെ - ആദിനായക നമ്മെക്കണ്ടു യാത്രയും ചൊന്നാൻ.

വൻ. ആനന്ദമോടു വാഴ്ക! സൃഷ്ടമുള്ളതിൽപ്രിയെ!- ആനന്ദപൂവെകൊൾക വാഴവാൻ പോകുന്നഞാൻ.

വവ്യം. താപത്തിന്നല്ല യാത്ര ഭവിപ്പാനായിരുന്ന- താപത്തിനിക്കു വന്നു കഴിഞ്ഞു ക്ഷമകാലം.

വവ്യഫ. പ്രഭാവമോടുയാത്ര ഭുവിൽ നിന്നിതുകാലം- പ്രഭാവണ്ണനും നാണിച്ചീടുമെന്നുടെ രശ്മ്യാൽ.

ഖവ്യവ. മാനസപീഡവേണ്ട രക്ഷിപ്പാൻ നിന്നെ സദാ-മാനസം സിദ്ധിയോടുകൂടവെ നീയും വാഴ്ക.

വവ്യന. ജനകല്പിതമെല്ലാം തികഞ്ഞ മതിയാവു- ജനകനിതൊക്കവെ യീവണ്ണം പ്രമാണിച്ചു.

പൊരുൾ.

വന്യെ. ഇപ്രകാരം നാല്പതു ദിവസം സ്ത്രീകളുടെ ഇടയിൽ ഇരുന്നു- ഇതിനകത്തു പുത്രന്റെ വിശേഷം കണ്ടും കേട്ടും.

വൈ. രത്നത്തോടു സമമായ ശുദ്ധമുള്ള വ്യാപാരത്തോടും - സന്തോഷത്തോടുംകൂടെ വൃത്താന്തങ്ങളെ ഉള്ളിൽ വിസ്മയിച്ചു ഗ്രഹിച്ചു.

വവ്യെ. ആ ദിവസം കഴിഞ്ഞു സമയമടുത്തപ്പോൾ തന്നാൽത്താനായിരിക്കുന്ന ദൈവം അമ്മയെ കണ്ടു യാത്രയും ചൊല്ലി.

വൻ സൃഷ്ടിക്കപ്പെട്ട വസ്തുക്കളിൽ പ്രിയപ്പെട്ടവളെ! ആനന്ദത്തോടുകൂടെ വാഴ്ക. നീ ആ സന്തോഷത്തെ പ്രാപിക്ക. ഞാൻ വാഴ്വാൻ പോകുന്നു.

വവ്യം. ദുഃഖത്തിന്നല്ല യാത്രയാകുന്നത - അനുഭവിപ്പാനിരുന്ന ദുഃഖം ഇനിക്കു വന്നു ക്ഷമയുടെ കാലവും കഴിഞ്ഞു

വവ്യഫ. ഭൂമിയിൽനിന്നു പ്രകാശത്തോടുകൂടിയുള്ള യാത്രയുടെ സമയമിപ്പോഴാകുന്നു- എന്റെ രശ്മിയാൽ സൂൎയ്യനും ശങ്കിച്ചുപോകും.

വവ്യവ. മനസ്സിൽ നീ ക്ലേശിക്കേണ്ട നിന്നെ എപ്പൊഴും ഞാൻ രക്ഷിക്കുന്നുണ്ടു - മാനസന്തോഷത്തോടുകൂടെ നീയും വാഴ്ക.

വവ്യന. ജനങ്ങൾക്കായിക്കൊണ്ടു കല്പിക്കപ്പെട്ടതെല്ലാം തികഞ്ഞ മതിയാവു - ബാവാ ഇതൊക്കയും ഇപ്രകാരം കല്പിച്ചു.

| ഉമ്മാപച്ചം. | പൊരുൾ. |
| --- | --- |
| ൨൰൪. പത്തു നാളിന്റെയുള്ളിൽ റൂഹായെയയപ്പാനാ- പത്തുനായകനിയാളൊഴിക്കും മുത്തും തരും. | ൨൰൪. പത്തുനാളിന്നകത്ത റൂഹാദക്കുദശായെ അയക്കുന്നുണ്ട - ദൈവമായിരിക്കുന്ന ഈ ആൾ ആപത്തു നീക്കും, സന്തോഷവും തരും. |
| ൨൰൫. പ്രിയതാ നിന്ന പ്രരിഞ്ഞങ്ങൾക്കിരുവൎക്കൊന്ന- പ്രിയതാല്പൎയ്യംകൊണ്ടു നീയിയാൾക്കിരിപ്പാകും. | ൨൰൫. ഞങ്ങൾക്കിരുവൎക്കും നിന്നെ ഉള്ള സ്നേഹം ഒന്നുപോലെ – സ്നേഹത്തിന്റെ അധികത്താൽ നീ ഇയ്യാൾക്ക ഇരിപ്പിടമാകും. |
| ൨൰൬. കാലെയമകത്തീടും നിന്നോടുരമിച്ചീടും- കാലെ യഥേഷ്ടംനിന്നെ മോക്ഷ സന്തോഷിപ്പിക്കും. | ൨൰൬. ആപത്തു ഒഴിക്കും നിന്നോടുകൂടി ഒന്നിച്ചിരിക്കും-കാലത്തിൽ (അതായത കുറിക്കപ്പെട്ട സമയമാകുമ്പോൾ) ഇഷ്ടംപോലെ നിന്നെ മോക്ഷത്തിൽ സന്തോഷിപ്പിക്കും. |
| ൨൰൭. എന്തന്നാൽ വേണമതപേക്ഷിച്ചു കൊള്ളണംനീ – എന്തന്നാലതുതാതൻ തന്നീടും പ്രിയത്തോടും. | ൨൰൭. നിനക്ക എന്തുവേണമെന്നാൽ അത നീ അപേക്ഷിച്ചുകൊള്ളണം – എന്തന്നാലത ബാവാ പ്രിയത്തോടുകൂടെ നിനക്ക തരും. |
| ൨൰൮. മകളിയാൾക്ക നീയെ സതതസ്നേഹത്തോടും- മകലിയിരിപ്പാനായ്നിന്ന സൂക്ഷിക്കും സദാ. | ൨൰൮. നീ ഇയ്യാൾക്ക മകൾ ആകുന്നു. എല്ലായ്പോഴും സ്നേഹത്തിൽനിന്ന വേർപിരിയാതിരിപ്പാൻ ഇടവിടാതെനിന്നെ സൂക്ഷിക്കും. |
| ൨൰൯. നിന്നെക്കണ്ടു ഞാൻ നിത്യം പാലിപ്പനാകാശത്തിൽ-നിന്നെ കാന്തപ്രേമമാൎത്തുകൊണ്ടിരിപ്പൻ ഞാൻ. | ൨൰൯. നിന്നെ ഞാൻ കണ്ട ആകാശത്തിൽ നിത്യവും പരിപാലിക്കുന്നുണ്ട – നിന്നെ ഉററ സ്നേഹമായിട്ടു ഞാൻ കാത്തുകൊണ്ടിരിക്കും. |
| ൩൰. എന്നെക്കാണാത്തനേരം നീ ശിഷ്യാശ്വാസമാകും – എന്നെ കല്യാണശീലേയവൎക്ക തുണപ്പാവൂ. | ൩൰. എന്നെ കാണാത്ത നേരം നീ ശിഷ്യരുടെ ആശ്വാസമാകും- എന്നാൽ മാത്രമെ ഭാഗ്യശീലമുള്ളവളെ! അവൎക്ക തുണപ്പു വരും. |
| ൩൰൧. അരുൾ ചെയ്തു നാഥൻ കന്യകജനനിയും-അരുൾ ചേതസി ധരിച്ചുണൎത്തിച്ചിതു ഭക്ത്യാ. | ൩൰൧. ഇപ്രകാരം ഉടയനാഥൻ അരുളിച്ചെയ്യുമാറെ – അവകളെ മനസ്സിൽ ഗ്രഹിച്ചു ഭക്തിയോടുകൂടെ കന്യകമാതാവ ഈവണ്ണം ഉണൎത്തിച്ചു. |

| ഉമ്മാപദ്യം. | പൊരുൾ. |
|---|---|
| ൨൱൨. നിനക്കു തോന്നുംവണ്ണമെങ്കിലെ മറെറാന്നു ഞാൻ — നിനക്കു വേണ്ടതവപ്രീതമായതോ വേണ്ടു. | ൨൱൨. ഈവണ്ണം നിനക്കു മനസ്സാകുന്നെങ്കിൽ മറെറാന്നു ഞാൻ നിരൂപിക്കണ്ട — നിനക്കു ഇഷ്ടമായതെ ഇനിക്കും വേണ്ടു. |
| ൨൱൩. എന്നുടെ സൂര്യൻ നീയെ നീ പോയാലിരുട്ടാകും — എന്നുടെയവൻ നീയെ മാനസെ പ്രകാശിക്കും. | ൨൱൩. നീ എന്റെ സൂര്യനാകുന്നു നീ പോയാൽ ഇരുട്ടാകും— എന്റെ ഉടയവനായ നീ ഹൃദയത്തിൽ പ്രകാശിക്കുന്നു. |
| ൨൱൪. ശർവ്വരം കഴിയുമ്പോളസ്തമിച്ചീടാതനീ— ശർവ്വരനേക്കാൾ ഭാസുരന്നിനക്കു വിളങ്ങീടും. | ൨൱൪. ഇരുൾ കഴിയുമ്പോൾ നീ അസ്തമിക്കാതെ — ചന്ദ്രനേക്കാൾ പ്രകാശം നിനക്കു വിളങ്ങും. |
| ൨൱൫. ലോകഭൂതലം നിനക്കുചിതവാസമല്ല— ലോകഭൂമിക്കേവേണ്ടു തെളിവു മറഞ്ഞില്ല. | ൨൱൫. നീ ലോക ഭൂമി നിനക്കു യോഗ്യമായ ഇരിപ്പിടമല്ല— ഭൂമിക്കു പുകയേവേണ്ടു തെളിവിനെ അറിഞ്ഞില്ല. |
| ൨൱൬. വെളിവിനേക്കാളന്ധത മനസ്സിൽ പ്രിയമുള്ളു— വെള്ളിവിമലത്തേക്കാൾ കീടനെ വിലയുള്ളു. | ൨൱൬. (ഭൂമിയിൽ മാനുഷർക്ക്)വെളിവിനേക്കാൾ കൂരിരുട്ടിലെ സന്തോഷമുള്ളു — വെളുത്ത വെള്ളിയേക്കാൾ കീടനെ വിലയുള്ളു. |
| ൨൱൭. എന്നാലും ലോകംപ്രതിക്ഷമയുംമരണവും— എന്നാലുൾപ്പൂവിലധരിപ്പിപ്പതല്ലല്ലൊ നീ ഹ! | ൨൱൭. എന്നാലും ലോകത്തെക്കുറിച്ചുള്ള ക്ഷമയും മരണവും— എന്നാൽ മനസ്സിൽ ധരിപ്പിപ്പാൻ പാടില്ലല്ലൊ തമ്പുരാനെ! |
| ൨൱൮. ത്രാതാവനിയെ പ്രതി ദയയെ കളയല്ലെ — ത്രാതാവഖിലജനം മംഗലം വരുത്തുക. | ൨൱൮. എങ്കിലും രക്ഷിക്കപ്പെട്ട ഭൂമിയെപ്രതി അനുഗ്രഹത്തെ വിടല്ലെ— രക്ഷിതാവ എല്ലാ ജനത്തിന്നും ഭാഗ്യം വരുത്തുക. |
| ൨൱൯. നരകമരണങ്ങൾ ജയിച്ച ജയത്താലെ— നരകലികളൊക്കെ നാശം ചെയ്തീടണമെ. | ൨൱൯. നരകമരണങ്ങളെ ജയിച്ച ജയത്തെ കുറിച്ച — മാനുഷരുടെ ആപത്തുകളൊക്കയും നശിപ്പിച്ചുകളയണമെ. |

| ഉമ്മാപെപ്പാ. | പൊരുൾ. |
| --- | --- |
| ൩൦. നരകന്മഷാ മാറ്റിക്ഷണമെത്തനാല്ലേണമെ- പാർകലുഷങ്ങളുമെന്നിയെ മോക്ഷത്തേയും. | ൩൦. മാനുഷരുടെ ദോഷംമാററി ക്ഷണമെത്ത കൊടുക്കണമെ- മാനുഷ പാപംനീക്കി മോക്ഷത്തെയും നല്ലേണമെ. |
| ൩൧. വന്ധ്യമാകുവാനല്ല നിൻമല്ലാരന്യ കാലമ- വന്ധ്യമാക്കകമുഖ്യഫലവും വൎദ്ധിപ്പിക്ക. | ൩൧. നിന്റെ ദുഃഖത്തോടുകൂടിയ മനുഷ്യനായ കാലം നിഷ്ഫലമാകുവാനല്ല-ഫലമുള്ളതാക്കക, മുഖ്യമായ ഫലവും വൎദ്ധിപ്പിക്ക. |
| ൩൨. സൃഷ്ടാവായതിനാൽ നീയേകേശൻ ഭൂമിനര-സൃഷ്ടാവലിക്കനാഥാതപ്രീയംത്യജിക്കല്ലെ. | ൩൨. സൃഷ്ടിതാവും ഒരുവൻതമ്പുരാനും നീ ആകുന്നു- ആയതിനാൽ ഭൂമിയിൽ സൃഷ്ടിക്കപ്പെട്ട നിനക്കുള്ള മാനുഷവൎഗ്ഗത്തെ നീ ഉപേക്ഷിക്കല്ലെ. |
| ൩൩. തരുഫലത്താലാദം സ്വജന്മം വിററശേഷം തരുഫലമായ്ത്തൂങ്ങിയ ജ്ജന്മംവീണ്ടുകൊണ്ടു. | ൩൩. ആദം ഒരു കനിയാൽ തന്റെ വൎഗ്ഗത്തെ വിററതിന്റെശേഷം- ഒരു കനിയായി നീ തൂങ്ങപ്പെട്ടു ആ വൎഗ്ഗത്തെ വീണ്ടെടുത്തു. |
| ൩൪. ചോരനൽ തിരുമേനിയിങ്കൽ നിന്നൊക്കെച്ചിന്തി- ചോരനെന്നപോൽ മരിച്ചീടുവാന്മൂലമൊക്ക. | ൩൪. മാണിക്കമായ നിന്റെ തിരുശരീരത്തിൽനിന്നു ചോര ഒക്കെയും ചിന്തി-കള്ളനെപ്പോലെ മരിപ്പാനുള്ള കാരണത്തെ ഓക്ക. |
| ൩൫. സ്തിമിതയായകവെ ഫലിപ്പിച്ചീടണമെ- സ്തിമിതഭാവാധമ്മെമൎത്ത്യക്ക നൽകേണമെ. | ൩൫. ചോരയാൽ നനയപ്പെട്ട ഭൂമിയെ! അതിന്റെ ഫലം മാനുഷക്ക സിദ്ധിപ്പിക്കേണമെ. പുണ്യത്തിൽ ഉറപ്പുള്ളഭാവം മാനുഷക്ക കൊടുക്കേണമെ. |
| ൩൬. അധികമുണത്തിപ്പാൻ കന്യകഭാവിച്ചതും- അധികപോലങ്ങളിലശ്രുക്കളെ ണത്തിച്ചു. | ൩൬. അധികം ബോധിപ്പിപ്പാൻ കന്യകഭാവിച്ചു- അതിനേക്കാളധികം മുഖത്തിന്മേൽ കണ്ണുനീരുകൾ ഉണത്തിച്ചു. |
| ൩൭. തദായാത്രക്കുടി സെത്തുഗിരിയിൽചെന്നു തദായാതന്മാരാം വിഷയെയാത്രചൊന്നാൻ. | ൩൭. ഇതിന്റെശേഷം കൎത്താവിനോട യാത്രക്കുടി സെത്തുമലയിൽ ചെന്നു- അവിടെ വന്നവരോടും യോഗ്യതപോലെ യാത്രയുംചൊല്ലി. |




[illegible]മാപ[illegible]

൨൬വൃ. അപ[illegible]മുഖന്മാ
യ മു[illegible]പ്ര[illegible]ന[illegible]ൻ–
[illegible]രാ[illegible]
സ്വപ്ലോക[illegible]രേറി.

൨൦ൻ. അനന്തതായോ
ദ്ര്യാവിലുല്ലാങ്ങുന്ന നേര
ത്തിങ്കൽ–
അനന്തശരീരമായേററ
വും പ്രകാശിച്ചു.

൨൧൦. ദർശനഞ്ചെയ്യു
ന്നോരെ യാശീർവ്വചന
ത്തോടും– ദർശനമെത്തുന്നേ
രം മന്ദമായെഴുന്നെള്ളി.

൨൧൧. വലാഹകത്തില്പി
ന്നത്തേരില്പ്പോഷ്കരയേറീ–
വലാഹകത്തിൽ തൃക്കാ
ൽ ചുവടുംശെഷിപ്പിച്ചു.

൨൧൨. അന്നതൊട്ടു
മ്മാ പുത്രസമുഖമിഛരിച്ചേ
ററം– അന്നതൊട്ടുമെമറ
ന്നിരുന്നില്ലൊരിക്കലും.

൨൧൩. ഗുരുവാന്ദേവ
നെഴുന്നെള്ളിയ ശേഷത്തു
ങ്കൽ–
ഗുരുവാഞ്ചരിതമുള്ളിൽ
ശേഷിച്ചുശിഷ്യന്മാക്കും.

൨൧൪. മേല്പോട്ടുനോ
ക്കിനോക്കി ബഹുപ്രണാമ
ത്തൊടും– മേല്പോട്ടുവരുമാ
പത്സഹായമപേക്ഷിച്ചു.

൨൧൫. അപരിഭ്രതനാ
ഥനെഴുന്നെള്ളിയശെഷം–
അപരിഛേദ്യന്മാരായി
രുവർ കാണായ്വന്നു.

പൊരുൾ

൨൬വൃ. ഭൂമിക്കു മുഖം ചാഞ്ഞിരിക്കു
ന്നവനായും പ്രഭയോടുകൂടിയ മുഷ്കര
ച്ചെടുവനായും– ഒരുത്തനാൽ ജയിക്ക
പ്പെടാത്തവനായും ഇരിക്കുന്നദൈവം
മോക്ഷരാജ്യത്തിൽ കരേറി.

൨൦ൻ. ഉയിരവരുടെ സമൂഹത്തോ
ടുകൂടെ ആകാശത്തിൽപൊങ്ങുന്ന നേ
രത്തുങ്കൽ– പട്ടാങ്ങയായ ശരീരം ഏ
റവും പ്രകാശിച്ചു.

൨൧൦. നോക്കിനില്ക്കുന്നവരെ ആ
ശീർവ്വാദത്തോടും നോട്ടം എത്തുന്നനേ
രം സാവധാനമായും എഴുന്നെള്ളി.

൨൧൧. മലയിൽനിന്നു പൊങ്ങി
യതിൻെറശേഷം തേരിൽകരയേറി–
മലയിൽ തൃക്കാലിൻെറ ചുവടുംശേഷി
ച്ചു.

൨൧൨. അന്നുതൊട്ടു ഉമ്മാ പുത്ര
ൻെറ മുഖം (കാണ്മാൻ) ഏററവും ആ
ഗ്രഹിച്ചു– അന്നുതൊട്ടു അമ്മയെ ഒ
രിക്കലും മറന്നിരുന്നില്ല.

൨൧൩. ഗുരുവായ ദൈവം എഴു
ന്നെള്ളിയതിൻെറശേഷം – അധികാ
ഗ്രഹം ശിഷ്യന്മാക്കു ഉള്ളിലുണ്ടായി.

൨൧൪. മേല്പോട്ടു നോക്കിനോക്കി
ഏററം സ്തുതിയോടുകൂടെ–മേലിൽ വരു
വാനിരുന്ന ആപത്തിന്നു സഹായമ
പേക്ഷിച്ചു.

൨൧൫. വന്ദിക്കപ്പെട്ടതമ്പുരാൻ എ
ഴുന്നെള്ളിയശേഷം– അറിയപ്പെടാത്ത
വരായി രണ്ടുപേർ കാണപ്പെട്ടു (പറ
ഞ്ഞു.)

ഉന്മാപഷ്ഠം.

൩൧൭. നോക്കിനില്ക്കുന്നതെന്തു? വിസ്മിത ജനങ്ങളെ!- നോക്കിനിയെത്താതഥാ വന്നീടുമൊരുകാലം.

൩൧൮. പൂൎവ്വലോകസംയുതൻ ഭൂമിയിലെഴുന്നെള്ളും പൂൎവ്വലോചനത്തോടു നൃകൎമ്മംവിധിപ്പാനായ്.

൩൧൯. തദാകൎണ്ണനഞ്ചെയ്തുകൂടിയ നരഗണം- തദാകൎത്തൃകല്പനയ്ക്കൊത്തപോൽപുരിപാൎത്തു.

൩൨൦. ദശാഹസ്സുകൾ തികഞ്ഞിരുന്ന കാലത്തിങ്കൽ-ദശാഹമ്മുഖെബഹു വിസ്മയാനന്ദിതാഭവൽ.

൩൨൧. ഉദാരവായുസ്വരമെന്നപോൽധ്വാനമുണ്ടായ്. ഉദാരജനവാസം നിറച്ചു സുവിസ്മയം.

൩൨൨. ജ്വലനത്തോടു ദേവ സ്നേഹാഗ്നി കൂട്ടുവാനായ്- ജ്വലനത്രൂപത്തിങ്കൽ ജിഹ്വകൾ കാണായ്വന്നു.

൩൨൩. വരവൎണ്ണിനീ കന്യാമഹാദക്കുദേശാടെ- വരവത്യന്തഭക്ത്യാ പാൎത്തുകന്യകയുടെ.

൩൨൪. ചേതസ്സിംഹാസനത്തിൽ സൎവ്വേശനെഴുന്നെള്ളി- ചേതസ്സിങ്കലും ഗുണസമ്പൂൎണ്ണം വരുത്തിയാൻ.

പൊരുൾ.

൩൧൭ വിസ്മയംപൂണ്ടജനങ്ങളെ! എന്തെ നിങ്ങൾ നോക്കിനില്ക്കുന്നു? നോട്ടം ഇനി എത്തുകയില്ല. ഇപ്രകാരം ഇനി ഒരിക്കൽ ലോകത്തിൽ വരും.

൩൧൮. ആദിമുതൽ കണ്ടിരിക്കുന്ന ദൈവം ഭൂമിയിൽ എഴുന്നെള്ളും-മുൻകണ്ട കാൎയ്യയോടെ മാനുഷപ്രവൃത്തിയെ വിധിപ്പാനായി.

൩൧൯. കൂടിയ മാനുഷവൎഗ്ഗം അതു കേട്ട അപ്പോൾ കൎത്താവിന്റെ കല്പനയ്ക്കൊത്തവണ്ണം ദേശത്തിൽപോയി.

൩൨൦. പത്തുദിവസം തികഞ്ഞ സമയത്തിങ്കൽ ഉഷകാലത്തിന്റെ അവസ്ഥയിൽ എത്രെയും വിസ്മയത്തോടുകൂടിയവനായി (മഹാദക്കുദേശാ വന്നു.)

൩൨൧. നല്ല കാററിന്റെ സ്വരം എന്നതുപോലെ സ്വരം ഉണ്ടായി- സജ്ജനങ്ങൾ വസിക്കുന്ന സ്ഥലം തന്റെ വിസ്മയംനിറച്ചു.

൩൨൨. ദൈവത്തിന്റെ സ്നേഹാഗ്നി തീജ്വാലയോടുസമം കൂട്ടുവാനായി തീജ്വാലയുടെ സാദൃശ്യത്തിൽ നാക്കുകൾ കാണപ്പെട്ടു.

൩൨൩. പുണ്യപ്പെട്ട കന്യാസ്ത്രീ മഹാദക്കുദേശായുടെ വരവു ഏററവും ഭക്തിയോടുകൂടെ പാൎത്തുകൊണ്ടിരുന്നു എന്ന ആ കന്യകയുടെ.

൩൨൪. ഹൃദയമായ സിംഹാസനത്തിൽ സൎവ്വേശ്വരൻ എഴുന്നെള്ളി-മനസ്സിങ്കലും പുണ്യത്തിന്റെ സംപൂൎണ്ണംവരുത്തി.

| ഉമ്മാപവം | പൊരുൾ |
|---|---|
| ൩൰൪. സ്വാവാസയോഗ്യമായകന്യക ഹൃദയവും- സ്വാവാസമാക്കി തത്ര സ്വതെജസ്സോടുവാണു. | ൩൰൪. തന്റെ ഇരിപ്പിടത്തിന്നു യോഗ്യമായ കന്യകയുടെ ഹൃദയവും തന്റെ ഭവനമാക്കി അതിങ്കൽ നല്ല ശക്തിയൊടു വാണു. |
| ൩൰൫. സൃഷ്ടിയായതു കൊണ്ടു സ്വമുഖം കാട്ടിയത- സൃഷ്ടിയാകുവാൻ സ്വസ്വംകന്യയിൽക്കൂടിയാന്നു. | ൩൰൫. സൃഷ്ടിക്കപ്പെട്ടവളാകയാൽ തന്റെ മുഖംകാട്ടിയത നിശ്ചയപ്പെടുത്തുവാൻവേണ്ടി- മോക്ഷസമ്പത്തു കന്യകയിൽ അധികമായി. |
| ൩൰൬. സുവൎണ്ണത്തിന്നിൽ മണി ശോഭിക്കുമെന്നപോലെ - സുവൎണ്ണകന്യകയിൽ ധൎമ്മാഭാ ശോഭിച്ചേററം. | ൩൰൬. പൊന്നിൽ രത്നം ശോഭിക്കുന്നതുപോലെ ഉന്നതവംശത്തിലുള്ള കന്യകയിൽ പുണ്യത്തിന്റെ ശോഭ ഏററവും ശോഭിച്ചു. |
| ൩൰൭. മാററുള്ള പൊന്നുലോഹശേഷത്തിലെന്നപോലെ മാററുള്ള ധൎമ്മാനുരാഗണത്തിൽപ്രകാശിച്ചു. | ൩൰൭. ശേഷം ലോഹത്തേക്കാൾ മാററുള്ള പൊന്നു എന്നപോലെ പുണ്യത്തിൽ നടക്കുന്നശേഷം കൂട്ടമൊക്കെയെക്കാൾ പ്രകാശിച്ചു. |
| ൩൰൮. രാജ്ഞിയുംക്രീതന്മാരുമെന്നുള്ളഭേദത്തോടും രാജ്ഞിയുള്ള സ്വപ്രജാനിൎമ്മേയസ്നേഹത്തോടും. | ൩൰൮. രാജസ്ത്രീയും അടിയാരും എന്നുള്ള ഭേദത്തോടും തന്റെ രാജാവിനുള്ള പ്രജ ഭേദമായ സ്നേഹത്തോടുകൂടെ ആശ്രയിച്ചു. |
| ൩൰൯. വിശ്വസ്തജനങ്ങളിൽ മഹായുമെഴുന്നെള്ളി-വിശ്വസ്താമസംനീക്കി വെളിവുംധരിപ്പിച്ചു. | ൩൰൯. വിശ്വസിക്കപ്പെട്ട ജനങ്ങളിൽ മഹാദേക്കുദേശാ എഴുന്നെള്ളി ഭൂമിയിൽ വ്യാപരിച്ചിരുന്ന ഇരുളിനെ നീക്കി വെളിവുംകൊടുത്തു. |
| ൪൰. വിശേഷമനുഷ്യരിൽ വിശിഷ്ടകന്യാനാഥ- വിശേഷത്തുഭാസനമായ് സൎവ്വേശാലയവും. | ൪൰. വിശേഷമായ മാനുഷരിൽ ഉപമയില്ലാത്ത കന്യാസ്ത്രീ മുഖ്യമായ സിംഹാസനവും സൎവ്വേശ്വരന്റെ വീടും ആയി. |
| ൪൰൧. തദനുസൎവ്വലോകെ സദ്വേദമറിയിപ്പാൻ- തദനുജ്ഞയോടഥ പിരിഞ്ഞുശിഷ്യയോഗം. | ൪൰൧. അതിന്റെശേഷം എല്ലാ ലോകത്തിലും സത്യവേദം അറിപ്പാനായിട്ട- ആ അനുവാദത്തോടുകൂടെ അപ്പോൾ ശിഷ്യന്മാരും പിരിഞ്ഞു. |

ഉമ്മാപർവ്വം.

൩൩൨. അസമക്ഷ പുത്രന്റെ കല്പന തികപ്പാനായ്– അസമകന്യകയുമാശിർവ്വചനം ചൊല്ലി.

൩൩൩. അതിബലങ്ങളാകും ക്ലേശങ്ങളുണ്ടാകുമ്പോൾ– അതിവേദനകളെ യൊഴിപ്പാൻ തക്കവാക്കും.

൩൩൪. അധിക സ്നേഹത്തോടു മാതാവു ചൊന്ന ശേഷം– അധികഫലംസ്മൃതപാശ്ലീഹന്മാർ യാത്ര ചൊല്ലി.

൩൩൫. നിന്തിരുമുഖം കണ്ടു സുഖിപ്പാൻ മഹാഭാഗ്യം– നിന്തിരുവുള്ളക്കേടുണ്ടാമതുഭാവിക്കുമ്പോൾ.

൩൩൬. ഉത്തരലോകത്തിങ്കലീഭാഗ്യ പ്രാപ്തിക്കൂട്ടം ഉത്തരം സദ്വൃത്തികൾക്കിതാകുംനിരന്തരം.

൩൩൭. ഞങ്ങളെ പ്രതി സദാ കാരുണ്യ ഭാവത്തോടു– ഞങ്ങളെപ്പുത്രവിധി തികപ്പാനയച്ചാലും.

൩൩൮. താമസദോഷം നീക്കി സദ്വേദമറിയിപ്പാൻ–താമസംവിനാ പോവാൻ ദേവകല്പിതമല്ലൊ.

൩൩൯. സാദരമിവ പുണ്യ സമൂഹമുണർത്തിച്ചു– സാദരഹിത സ്വരത്തോടുടനരുൾ ചെയ്താൾ.

പൊരുൾ.

൩൩൨. ആ പ്രത്യക്ഷമുള്ള പുത്രന്റെ കല്പന തികക്കുന്നതിന്നായി ഉപമയില്ലാത്ത കന്യകയും ആശീർവ്വാദം ചൊല്ലി.

൩൩൩. ഏറ്റം ശക്തിപ്പെട്ട ക്ലേശങ്ങൾ ഉണ്ടാകുമ്പോൾ വലുതായ വേദനകളെ ഒഴിപ്പാൻ തക്ക വാക്കും.

൩൩൪. ഏറ്റവും സ്നേഹത്തോടുകൂടെ മാതാവു ചൊല്ലിയ ശേഷം അധികമായ ഫലം ഓർത്തിട്ട ശ്ലീഹന്മാർ യാത്രയും ചൊല്ലി (ഇവണ്ണം പറഞ്ഞു)

൩൩൫. നിന്റെ തിരുമുഖം കണ്ടു സ്തുതിപ്പാൻ ഏറ്റവും ആശയുണ്ട– അതു വിചാരിക്കുമ്പോൾ നിന്റെ തിരുവുള്ളക്കേടും ഉണ്ടാകും.

൩൩൬. മേലോകത്തിലീഭാഗ്യം അനുഭവിപ്പാനിടക്കൂട്ടം. നല്ല പ്രവൃത്തികൾക്ക നിത്യം ഇതു പ്രതിഫലമാകും.

൩൩൭. എപ്പോഴും ഞങ്ങളെപ്രതി കാരുണ്യഭാവത്തോടുകൂടി– പുത്രന്റെ കല്പന തികപ്പാൻ ഞങ്ങളെ അയക്കുക.

൩൩൮. അജ്ഞാനമെന്ന ദോഷം നീക്കി സത്യവേദം അറിയിപ്പാൻ താമസംകൂടാതെ പോവാൻ ദൈവത്തിന്റെ കല്പനയല്ലൊ.

൩൩൯. ആചാരത്തോടുകൂടെ ഇപ്രകാരം പുണ്യ സമൂഹക്കാരു ബോധിപ്പിച്ചു– അപ്പോൾ തെറ്റുള്ള സ്വരത്തോടുകൂടെ ഉടനെ അരുളിച്ചെയ്തു.

### ഉമ്മാപദ്യം.

നം൪൦. മാൎഗ്ഗണാം ചെഷ്ടു സൎവ്വഭൂമിലോകരെല്ലാരു മാൎഗ്ഗന്യായത്തിൽ നടത്തിട്ടുവാൻ പോരെല്ലോളുവിൻ.

നം൪൧. കുലനിങ്ങൾക്കു വരുത്തിക്കൊള്ളും ദുരിതന്മാർ- കുലനിൎഗ്ഗനത്തിന്നിതൊക്കയെ വരുന്നോനും.

നം൪൨. മന്നവർ മരത്തീടും ദേഹത്തെ നിഗ്രഹിക്കും- മന്നവർ രാജാക്കളും മേദിനീപാലന്മാരും.

നം൪൩. ആത്മനാശത്തെവരുത്തീടുവാ നാശക്തന്മാർ- ആത്മനാശത്തോടവർ നിഷ്ഫലം ശ്രമിച്ചീടും.

നം൪൪. സുവൎണ്ണമലന്തിക്കി മാററിനെക്കരേയററി_സുവൎണ്ണമ്പുറപ്പെടീച്ച തൃത്ഥം ശോഭിപ്പിക്കും.

നം൪൫. മരണദുഃഖക്ഷമാ ഭാരങ്ങൾ ചിന്തിച്ചിട്ടു- മരണ ഭയങ്കരം ശങ്കധ്യാ പുത്രാ പ്രതി.

നം൪൬. സഹായസ്സ്യാനാരതഭാഗ്യ ശ്രേയുഷ്ട്യോം- സഹായസ്ഥിതം ഭാതാ ഭാവിനിസമംഗലാം.

നം൪൭. യോദ്ധാസശ്ച യുഷ്ട്മാ സുജേതാചസഃ- യോദ്ധാ സഹായെ ദൈവസംയുഗേകോനീശചരൻ.

### പൊരുൾ.

നം൪൦. എല്ലാ ദേശത്തിലെയും മാനുഷരെ അന്വേഷിച്ചു സത്യവേദന്യായത്തിൽ നടത്തുവാൻ പൊയ്ക്കൊൾക.

നം൪൧. കഷ്ടപ്പെട്ട പാപികൾ നിങ്ങളെ കുലചെയ്യും. കുലത്തിന്റെ ഗുണത്തിന്നായി ഇതൊക്കെയും വരികയും ചെയ്യും.

നം൪൨. രാജാക്കന്മാർ മരതലിക്കും ദേഹത്തെ കൊല്ലും. മാടമ്പികളും രാജാക്കന്മാരും ഭൂമിപാലകന്മാരും.

നം൪൩. ആത്മാവെത്ത കൊല്ലുവാൻ വശമില്ലാത്തവരാകുന്നു_തങ്ങളുടെ നാശത്തോടുകൂടെ വൃഥാ ശ്രമിക്കും.

നം൪൪. പൊന്നിന്റെ കറനീക്കി മാററിനെ പുറപ്പെടുത്തിയാൽ നല്ല നിറം പുറപ്പെടീച്ചു ഏററവും ശോഭിപ്പിക്കും.

നം൪൫. മരണത്തിനടുത്ത ദുഃഖത്തിന്റെയും ക്ഷമയുടെയും ഭാരങ്ങൾ വിചാരിച്ചു- പുത്രനെക്കുറിച്ചു യുദ്ധഭയത്തെ ശങ്കിക്കേണ്ട.

നം൪൬. അയ്യാൾ എപ്പൊഴും സഹായിക്കുന്നവനും നിങ്ങൾക്കു ഭാഗ്യംതരുവാനും- ഉറപ്പുതന്നു സഹായിക്കുന്നവനും വരുവാനിരിക്കുന്ന സന്തോഷഭാഗ്യവും ആകുന്നു.

നം൪൭. നിങ്ങളുടെ പേൎക്കു യുദ്ധം ചെയ്യുന്നവനും നിങ്ങൾക്കുവേണ്ടി ജയിക്കുന്നവനും അയാൾ ആകുന്നു. നിങ്ങൾക്കു ദൈവം സഹായമായിരിക്കും.

ഉമ്മാപവ്വം.

൱൪൮. ഭൂതത്തുകളിൽപൊങ്ങും റോമ്മായിൽ പത്രോസെ!നി-ഭൂതത്തുകളിൽദൃഷ്ടനേറോ നെത്താല്പിച്ചീടും.

൱൪൯. അധശ്ശിലപോൽനിന്മേൽ പൊങ്ങിടും ദേവസഭാ അധശ്ശിരസ്സൻമോക്ഷലോകത്തെ ഗമിച്ചീടും.

൱൫൦. അഘായ മനസ്സുള്ളനൃപൻെറ ക്രൌര്യ്യംകൊണ്ടു- അഘായ രാജ്യത്തിൽ നിയന്ത്രേയ ജയിച്ചീടും.

൱൫൧. സഹജന്മാരെ! നിങ്ങൾ കുരിശിൽ ഗുരുവോട- സഹജഘന്യ മറവ സുഖങ്ങൾ പ്രാപിച്ചീടും.

൱൫൨. ജ്യായാഞ്ചൊക്കോവെ!മുൻപിൽകുറവുകൂടാതെനീ ജ്യായാഞ്ചാവ്വന്തം വൃക്ഷഭേദിന്യ യേല്ക്കുമിഹ.

൱൫൩. വത്സലമയോഹന്നാനെ! തേ വാൎത്താസുരഹസ്യാം- വത്സലംഘനം ചെയ്തു ജീവിക്കും ദൂരദശീ.

൱൫൪. പ്രാസീദത്തെ ശിഷ്യേഭ്യോമെ ദേവ തോമ്മാനയും- പ്രാസീദപ്പത്താലവൻ പോകുമ്പോൾകൈക്കൊള്ളുക.

൱൫൫. ശോഭനമാകുംവണ്ണമുത്ഥാനംചെയ്യീടുവാൻ ശോഭനശീലയാക്കോവിപ്പുരിവീഴുന്നീയെ.

പൊരുൾ.

൱൪൮. പവ്വതങ്ങളിൽ ഉയരപ്പെട്ട റോമ്മായിൽ പത്രോസെ!_നീ രാജാക്കന്മാരിൽ ദുഷ്ടനായ നേരോനെ തോല്പിക്കും.

൱൪൯. അടിസ്ഥാനക്കല്ലുപോലെ നിൻെറമേൽ ദൈവത്തിൻെറ പള്ളി പൊങ്ങും_ തല കീഴായി നീ തൂക്കപ്പെട്ടു മോക്ഷലോകം കൈക്കൊള്ളും.

൱൫൦. പാപത്തിന്നു മനസ്സുള്ള രാജാവിൻെറ കഠിനതയാൽ അന്ത്രയോസെ അഘായയെന്നു പേരുള്ള രാജ്യത്തിൽവെച്ചു നീ ജയിച്ചീടും.

൱൫൧. കൂടപ്പിറപ്പുകളെ! നിങ്ങൾ ഗുരുവിനോടുകൂടെ കുരിശിൽ (തൂങ്ങി) അന്തമില്ലാത്ത സുഖങ്ങൾ പ്രാപിച്ചീടും.

൱൫൨. വയസ്സനായ യാക്കോവെ! മുമ്പിൽ കുറവുകൂടാതുള്ള നീ വയസ്സായനിൻെറ ശരീരത്താൽ കോടാലിയൂടെ വെട്ടിനെ നീ ഏല്ക്കും.

൱൫൩. സ്നേഹമുള്ള യോഹന്നാനെ! നിൻെറ ജീവിതം എത്രയും രഹസ്യമുള്ളതും- നീ ചെറപ്രായം കടന്നു ഏറനാൾ ജീവിക്കും.

൱൫൪. എൻെറ തമ്പുരാൻെറ ശിഷ്യന്മാരിൽവെച്ചു തോമ്മായെ! കന്തക്കാരൻെറ അഹങ്കാരത്താൽ- അവൻ പോകുമ്പോൾ അവനിൽനിന്നു വലുതായ ദുഃഖത്തെ നീ കൈക്കൊൾക.

൱൫൫. പ്രഭയോടുകൂടെ ഉയക്ക്വാൻ ശ്രേഷ്ഠഗുണമുള്ള യാക്കോവെ! ഈ പുരിയിൽ നീ വീഴും (മരിക്കും)

| ഉമ്മാപവ്വം. | പൊരുൾ. |
| --- | --- |
| ന. ൧൬. ഉത്തമസ്സിനെ നീക്കി ഹിയറപ്പോലീസ്ഥലെ- ഉത്തമ പീലിപ്പോസെ! മേല്പോട്ടു പോവാൻ പൊങ്ങും. | ന. ൧൬. കുരിശുട്ടിനെനീക്കി ഹിയറപ്പോലി ദേശത്തിൽ ഉത്തമനായ പീലിപ്പോസെ!- മേല്പോട്ടു പോകുവാൻ നീ പൊങ്ങും. |
| ന. ൧൭. വത്ത്ളഭുവിവേദന്നേടത്തി തപചൊനാശാൽ- വത്ത്ളമേയൊ വാഴമമേയൻ നിമ്മുക്തവൽ. | ന. ൧൭. വത്ത്ളൂമ്മായെ! നീ ഭൂമണ്ഡലത്തിൽ വേദം നടത്തിയശേഷം പടം കഴിച്ച പാമ്പിനേപ്പോലെ തോലുരിയിക്കപ്പെട്ടിട്ടു ഉപമയില്ലാത്തവനായി വാഴും. |
| ന. ൧൮. പൂജയെ കഴിക്കുമ്പോളേകദാ മത്തെയോസെ- പൂജയെത്തിയോപ്യയിൽ നീഃദ്യാവില്ലൂരയേറം. | ന. ൧൮. പൂജ കഴിക്കുമ്പോൾ മത്തയോസെ ഒരു സമയം_ എത്തിയോപ്പിൽ പൂജയായിട്ടു നീ ആകാശത്തിൽ കരേറും. |
| ന. ൧൯. ലോഹിത മണിയേക്കാൾ ശോഭിക്കും നിങ്ങളുടെ-ലോഹിതമേമ പുത്രാത്ഥംതന്ദയാ സീമോന്മാരെ. | ന. ൧൯. തന്ദയായും സീമോനുമെ! നിങ്ങളുടെ ചോര_എന്റെ പുത്രനെ കുറിച്ചു ചുവന്ന രത്നക്കല്ലിനെക്കാളും ശോഭിക്കും. |
| ന. ൨൰. നിങ്ങളെഞാൻ പോകുമ്പോൾ കാണ്മതിന്നാശയുണ്ടു-നിങ്ങളെല്ലാരുംവരുമെന്നതുമറിഞ്ഞില്ല. | ന. ൨൰. ഞാൻ പോകുമ്പോൾ നിങ്ങളെ കാണ്മാൻ ആഗ്രഹമുണ്ടു. നിങ്ങൾ എല്ലാവരും വരുമൊ എന്നറിഞ്ഞില്ല. |
| ന. ൨൰൧. ഉത്ഥാനസാക്ഷിമമ പുത്രന്റെ തോമ്മാ! നീയെ- ഉത്ഥാനമറിയിക്ക ഇതത്രെ ചൊല്ലിക്കൂട്ടു. | ന. ൨൰൧. എന്റെ പുത്രന്റെ ഉയപ്പിന്റെ സാക്ഷി തോമ്മായെ! നീ ആകുന്നു എന്നത്രെ പറയേണ്ടു. |
| ന. ൨൰൨. സകലേശാസ്യാകന്യായിതരുൾ ചെയ്തശേഷം. | ന. ൨൰൨. ചന്ദ്രനെപ്പോലെ മുഖപ്രസാദമുള്ള കന്യക ഇത അരുളിച്ചെയ്തതിന്റെശേഷം സകലേശന്റെ മുഖപ്രസാദമുള്ള ശ്ലീഹന്മാരും പുറപ്പെട്ടു. |
| സകലേ ശാസ്യ്രന്മാരാം ശ്ലീഹന്മാർ പുറപ്പെട്ടാർ. | |
| ന. ൨൰൩. അന്തരഹീനമുള്ള നിമ്മേയ പ്രേമത്തോട്ടും- അന്തരാദരത്തോട്ടും യോഹന്നാൻതപോധനൻ. | ന. ൨൰൩. ഭേദമില്ലാത്ത ഒന്നിക്കപ്പെട്ട സ്നേഹത്തോട്ടും-ഹൃദയ ബഹുമാനത്തോട്ടും യോഹന്നാൻ മഹാ തപസ്സി. |

### ഉമ്മാപര്വ്വം.

൱൰൪. സ്വജനകിയെ
പ്പോലെ കന്യയെ ശുശ്രൂ
ഷിച്ചു - സ്വജനനത്തിൻ
ഫലമുഖ്യമിതെന്നും വച്ചു.

൱൰൫. തരളം സൂക്ഷി
ക്കുമ്പോലുമ്മായെ നോക്കി
ക്കൊണ്ടു - തരളഭാവം വി
നാപൂജിച്ചാൻയഥേപ്സിതം.

൱൰൬. അകന്ന രാജ്യ
ങ്ങളിൽവേദമറിയിക്കിലും-
അകന്യാശോഭയിൽ നിന്ന
കന്നു പോകയില്ല.

൱൰൭. ഉത്തരംപോത
വണിക്കുനോക്കിയോടുന്ന
പോലെ - ഉത്തരമാതാവി
നെനോക്കീടും ജ്ഞാനദൃശാ.

൱൰൮. അവസന്നാവ
നിക്കു ശരണാ ശരണങ്ങ
ൾ - അവസരത്തെക്കണ്ടാ
ൽ തൊഴുവാൻ ചെല്ലുമ്പി
ന്നെ.

൱൰൯. സത്തമ കന്യ
താനും പുത്രചരിത്രങ്ങളെ-
സത്തമനസ്സിങ്കൽ വെളി
വെന്നപോൽസൂക്ഷിച്ചീടും.

൱൨൰. സ്വാപത്തിൽ
പ്രജാഗരണത്തിലുമിതു ത
ന്നെ - സ്വാപത്തിങ്കലും
മോദത്തിങ്കലുമിതുചിന്ത.

൱൨൰൧. സ്വസ്വതോദ
ത്തോടതി സങ്കടത്തോടുംകൂ
ടെ- സ്വസ്വതോദന്തമൊരു
കാലവും മറക്കാതെ.

### പൊരുൾ.

൱൰൪. തന്റെ മാതാവെപ്പോലെ കന്യകയെ ശുശ്രൂഷിച്ചു- തന്റെ ജനനത്തിന്റെ വിശേഷമായ ഫലം ഇതെന്നും കരുതി.

൱൰൫. മുത്തിനെ നോക്കുന്നപോലെ ഉമ്മായെ നോക്കിക്കൊണ്ടു - ഇളക്കത്തിന്റെ ഭാവംകൂടാതെ ആഗ്രഹിക്കപ്പെട്ടതുപോലെ താൻ പൂജിച്ചുവന്നു.

൱൰൬. അകലപ്പെട്ട രാജ്യങ്ങളിൽ വേദം അറിയിച്ചിരുന്നുവെങ്കിലും ഹൃദയം കന്യകയുടെ ശോഭയിൽ നിന്നു അകന്നുപോകയുമില്ല.

൱൰൭. കപ്പക്കാരൻ വടക്കുനോക്കി (എന്ന കാന്തക്കല്ലിനെ കണ്ടു) ഓടുന്നപോലെ-ഏറ്റവും നല്ല മാതാവിനെ ജ്ഞാനകണ്ണുകൾകൊണ്ടു നോക്കി നടന്നിരുന്നു.

൱൰൮. അവസരമെന്നു കണ്ടാൽ (കന്യക) നശിക്കപ്പെട്ട ഭൂമിക്കു - ശരണമാകുന്ന തൃപ്പാദങ്ങളെ തൊഴുവാൻ പോകും, പിന്നെയും.

൱൰൯. നല്ലവരിൽ ശ്രേഷ്ഠപ്പെട്ട കന്യക തന്റെ പുത്രന്റെ ചരിത്രങ്ങളെ- വലിയ ഇരുട്ടിൽ വെട്ടം എന്നതുപോലെ വിചാരിച്ചിരുന്നു.

൱൨൰. ഉറക്കത്തിലും ഉണൎച്ചയിലും ഇതു തന്നെ വിചാരം - വലിയ സങ്കടത്തിലും സന്തോഷത്തിലും ഈ നിരൂപണതന്നെ.

൱൨൰൧. ഏററിക്കപ്പെട്ട പ്രാണവേദനയോടും ഏററം സങ്കടത്തോടുംകൂടെ- തന്റെ പുത്രന്റെ ചരിത്രം ഒരിക്കലും മറക്കാതെ.

## ഉമ്മാപദ്യം.

൯൰൧. അനുസാരങ്ങളായ ചിത്തരസങ്ങളുടെ - അനുസാരണെ കൊണ്ടിതൊക്കവെ നിരൂപിക്കും.

൯൰൨. ചിലനാൾ പുത്രൻ ചോര വിയൎത്ത ഭൂവില്ലോകും- ചലനം വിനാ പുത്രസ്നേഹധൈൎയ്യവുമോൎക്കും.

൯൰൩. കാകുത്സഗിരിയതിൽ ചിലനാൾ പോകുമ്പിന്നെ - കാകുത്സഹിതത്തോട്ട സുതാധിസ്മരിച്ചീട്ടും.

൯൰൪. ഉദയശൈലത്താദ്രിയിൽപോയീട്ടും ചിലകാലം - ഉദയാനത്തെച്ചിന്തിച്ചാത്മജാ ലോകതൃഷാ.

൯൰൫. പാദലക്ഷണങ്ങളെ മുത്തീട്ടുംപുത്രനുടെ- പാദലസത്തെ സ്മൃതപാദൎശനപരയാകും.

൯൰൬. സ്വകാൎയ്യമീവണ്ണമെ തികക്കുമനുദിനം - സ്വകാൎയ്യാത്മജ ജനം തണുപ്പിച്ചീട്ടും പിന്നെ.

൯൰൭. കലുഷം നീക്കി ദേവസേവികളുടെ മനഃ - കലുഷനാശക രസദാക്കുമതുൾചെയ്യും.

൯൰൮. ബഹുനാകിം ദൂരത്തിലിരുന്നപുണ്യവാന്മാർ- ബഹുനായാജ്ഞിയായ കന്യകെക്കാണ്മാൻ വന്നു.

## പൊരുൾ.

൯൰൧. മനസ്സിന്റെ രസങ്ങളുടെ വഴക്കവും അനുസരണവും - കൊണ്ടു ഇവ ഒക്കയും നിരൂപിച്ചുവന്നു.

൯൰൨. ചില സമയം പുത്രൻ ചോര വിയൎത്ത ഭൂമിയിൽ പോകയും - ഇളക്കംകൂടാതെ പുത്രന്റെ സ്നേഹവും ഉറപ്പും ഓൎത്തിരുന്നു.

൯൰൩. ചില നേരം കാകുൽത്താമലയിൽ പോകയും - സങ്കടത്തിന്റെ നിലവിളിയോടുകൂടെ പുത്രന്റെ പീഡയെ ഓൎത്തിരുന്നു.

൯൰൪. ആകാശത്തിൽ കേറിയതിനെ നിരൂപിച്ചു പുത്രനെ കാണണമെന്നുള്ള ആശകൊണ്ടു - ചില സമയം ഉയരപ്പെട്ട ശൈത്തമലയിൽ പോയിരുന്നു.

൯൰൫. പുത്രന്റെ കാൽ അടയാളത്തെ മുത്തുകയും പാദത്തിന്റെ ശോഭയെ ഓൎത്ത കാണ്മാൻ ആഗ്രഹപ്പെട്ടകയും ചെയ്തിരുന്നു.

൯൰൬. ഇപ്രകാരം തന്റെ കാൎയ്യം ദിവസവും തികച്ചുവന്നു-തന്റെ ശ്രേഷ്ഠനായിരിക്കുന്ന പുത്രന്റെ ലോകരെ തണുപ്പിച്ചിരുന്നു.

൯൰൭. ദൈവസ്നേഹക്കാരുടെ മനസ്സിൽനിന്നു ദോഷം നീക്കുകയും - ദുഃഖം ഒഴിക്കുന്ന നല്ലവാക്കിനെ ചൊല്ലിക്കൊടുക്കയും ചെയ്തുവന്നു.

൯൰൮. വളരെ എന്തിന (പറയുന്നു-) ദൂരരാജ്യത്തിൽ ഇരുന്ന പുണ്യവാളന്മാര ഏറിയ നീതിയുടെ കടൽ ആയ കന്യകയെ കാണ്മാൻ വന്നിരുന്നു.

| ഉമ്മാപവ്വം. | പൊരുൾ. |
|---|---|
| ൩൨൦. ആനനനോത്ഥിതപ്രഭാ കണ്ടവർ സവിസ്മയം — ആനന്ദോദയം ലഭിച്ചോററവും പ്രസാദിച്ചാർ. | ൩൨൦. മുഖത്തുനിന്നു പുറപ്പെട്ടുന്ന പ്രഭ കണ്ടു അവര എത്രയും വിസ്മയിച്ചു. അധികം സന്തോഷം പൂണ്ടു എത്രയും പ്രസാദിച്ചു. |
| ൩൨൧. അജ്ജനങ്ങളിൽ ദിയോനിസീസെന്നൊരുശിഷ്യൻ— അജ്ജനകിയെ കണ്ടു സൌന്ദൎയ്യമറിയിച്ചാൻ. | ൩൨൧. ആ ജനങ്ങളിൽ ദിയോനീസിയോസ് എന്ന ഒരു ശിഷ്യൻ—ആ മാതാവിനെ കണ്ട സൌന്ദൎയ്യം അറിയിച്ചു (പറഞ്ഞതായത.) |
| ൩൨൨. പ്രഭാവം മനുഷ്യരിലീവണ്ണമാക്കുമില്ല—പ്രഭാവനിയിലിതിനൊത്തതും ഭവിച്ചില്ല. | ൩൨൨. മാനുഷരിൽ ഈ വണ്ണം ശോഭ ആൎക്കുമില്ലാ — ഭൂമിയിൽ ഇതിനോടുശരി പ്രഭയുള്ളതും ഉണ്ടായിട്ടില്ല. |
| ൩൨൩. അജ്ഞാനമതമെങ്കിൽ ദേവിയെന്നുറച്ചു ഞാൻ— അജ്ഞാനപാദങ്ങളിൽ നമസ്കരിക്കും നൂനം. | ൩൨൩. അജ്ഞാനമതമായിരുന്നെങ്കിൽ തമ്പുരാട്ടിയെന്നു വെച്ചു ഞാൻ ആ ജ്ഞാനതൃപ്പാദങ്ങളിൽ നമസ്കരിക്കും നിശ്ചയം. |
| ൩൨൪. വേദനയനാകൊണ്ടും നാരിയെന്നതുകൊണ്ടും— വേദനമിതുകൊണ്ടു ദൈവമല്ലെന്നു ബോധം. | ൩൨൪. വേദത്തിന്നടുത്ത കണ്ണുകൊണ്ടും സ്ത്രീയെന്നതുകൊണ്ടും — അറിവുകൊണ്ടും ദൈവമല്ലെന്നു ബോധം. |
| ൩൨൫. ജനനിത്രപസാക്ഷിയീവണ്ണം ചൊല്ലിക്കൊണ്ടു — ജനനിയുടെ സിന്ധുവീവണ്ണം പ്രകാശിച്ചു. | ൩൨൫. മാതാവിന്റെ ശരീരലക്ഷണം ഇപ്രകാരം ചൊല്ലിക്കൊണ്ടു — മാതാവിന്റെ ദേഹം ഈവണ്ണംപ്രകാശിച്ചു (കണ്ടു). |
| ൩൨൬. അംഗനാത്രപാ മോഹകാരണം കണ്ടോരിൽ — അംഗനായകരശ്മിയിതുപോലെയല്ല. | ൩൨൬. സ്ത്രീകളുടെ വടിവു കാണുന്നവരിൽ മോഹമുണ്ടാകുന്നതിന്നു കാരണമാകുന്നു. മാണിക്കരത്നമായിരിക്കുന്ന ഈ ശരീരത്തിന്റെ ശോഭ അതുപോലെയല്ല. |
| ൩൨൭. ഭാനുവിൻത്രപാ യഥാ കന്യകാമുഖോത്ഭവം— ഭാനുവിശേഷഗുണമാദരം വരുത്തീടും. | ൩൨൭. കന്യകയുടെ മുഖത്തിന്റെ പ്രകാശം സൂൎയ്യന്റെ രശ്മിപോലെ — വിശേഷഗുണമുള്ളപ്രകാരം സ്തുതിക്കു സംഗതി കൊടുത്തു. |

| ഉന്മാപഠ്വം. | പൊരുൾ. |
|---|---|
| ൩൨വ്യ. വിനയരാഗം കെട്ടതഗ്നിയെ ജലം പോലെ- വിനയം ഭദ്രിപ്പിക്കും ദൎശകജനങ്ങളിൽ. | ൩൨വ്യ. വെള്ളം തീയെ കെടുത്തുന്നപോലെ-നീതികെട്ട ആശയെ കെടുത്തിരുന്ന നോക്കുന്ന ജനങ്ങളിൽ അടക്കവും തോന്നിച്ചിരുന്നു. |
| ൩൨ൻ. ആചാരശങ്കദേവഭീതിയും വിരക്തിയും- ആചാരണയും ഗുണഭാവവും ധരിപ്പിക്കും. | ൩൨ൻ. ആചാരവും, ശങ്കയും, ദൈവപേടിയും, കന്യാവ്രതവും,- ആചരണയും, പുണ്യശീലവും തോന്നിക്കുമാറായിരുന്നു. |
| ൩൩൦. വേദനയകത്തീട്ടും രാത്രിയെ സൂൎയ്യൻ പോലെ- വേദനായകൻെറയും സദിനമുദിപ്പിക്കും. | ൩൩൦. സൂൎയ്യൻ ഇരുട്ടിനെ അകത്തുന്നതുപോലെ ക്ലേശങ്ങൾ അകത്തുകയും വേദഉടമക്കാരൻെറ നല്ല വെളിവ ഉദിപ്പിക്കയും ചെയ്യിരുന്നു. |
| ൩൩൧. ഏററമെന്തിന ഞാനൊ പുത്രനെക്കൊന്ന യൂദർ- ഏററമേതുമെ കന്യകയോടുകാട്ടിയില്ല. | ൩൩൧. എന്തിന്നു ഞാൻ ഏറെ പറയുന്നു? പുത്രനെ കൊന്ന യൂദന്മാരും കന്യകയോടു യാതൊരു ഏററവും കാട്ടിയില്ല. |
| ൩൩൨. വേദജഘന്യം വരുത്തീടുവാൻ ശ്രമിച്ചവർ- വേദജനനിയോടുപദ്രവം ശങ്കിച്ചല്ലോ. | ൩൩൨. വേദത്തെ നിൎമ്മൂലമാക്കുവാൻ അവര ശ്രമിച്ചു-വേദത്തിൻെറ മാതാവിനോടു ഉപദ്രവം ചെയ്യാൻ അവര ശങ്കിച്ചല്ലൊ. |
| ൩൩൩. ജലവാഹങ്ങൾ വായുവകത്തുമെന്നപോലെ- ജളവാമഭാഗങ്ങൾ സപമുഖശക്തിപോക്കും. | ൩൩൩. മേഘങ്ങളെ കാററ അകത്തുന്നതുപോലെ - മൂഢതയാലുള്ള ഭാവങ്ങളെ തൻെറ മുഖപ്രസാദത്തിൻെറ ശക്തി മാററി ഇരുന്നു. |
| ൩൩൪. സമകൾ പതിന്നാലു കഴിഞ്ഞൊരനന്തരം- സമകാംക്ഷയോടുമ്മാസപര്ല്ലോക മാഗ്രഹിച്ചാൾ. | ൩൩൪. പതിന്നാലു സംവത്സരം കഴിഞ്ഞതിൻെറ ശേഷം ആഗ്രഹം ഒക്കെയോടുകൂടെ അമ്മ മോക്ഷലോകം ആഗ്രഹിച്ചു. |
| ൩൩൫. ഭൌതികമുള്ളതൊക്കെയറെച്ചു ദേഹത്തിന്ന- ഭൌതികവിഷയവുമസഹ്യമെന്നു തോന്നി. | ൩൩൫. ഭൂതങ്ങൾക്കടുത്തതൊക്കയും അറച്ചു - പഞ്ചഭൂതങ്ങളുടെ വിഷയം ദേഹത്തിന്നു സഹിപ്പാൻവഹിയാതെ തോന്നി. |

ഉമ്മാപദ്യം.

൯൬. ഭൂമാവസ്ഥിത
വസ്തു സാരരഹിതമെന്നും-
ഭൂമാവമാനയോഗ്യമാകു
ന്നവന്നാബുദ്ധ്യാ.

൯൭. സാരസായുതം
പരലോകജമെന്നുഞ്ഞാനാ
ൽ- സാരസം ദേഹമോക്ഷം
പ്രാത്ഥിച്ചാൾ കന്യാവര.

൯൮. ഏകമനാദ്യം
ദേവം സന്തോഷസമുദ്രമെ-
ഏകമംഗലം ചൊന്നാ
ളെത്രനാൾ വലയും ഞാൻ.

൯൯. ദഹനൻജ്വലി
ക്കുന്നുമേല്പോട്ടുപോവാൻ തൃ
ഷാ - ദഹനബലം പൊറു
ത്തീടുവാൻവശമല്ല.

൧൦൦. ദേഹമെ! മെ ഭാര
മെ!! ശരീരമെ!! ഹാ!! ദുഃഖാ
ദേഹമെത്രയും വലഞ്ഞാ
ധിയെ പ്രാപ്തയുമായ്.

൧൦൧. പക്ഷത്തില്ലതത്രി
പോൽയാതൊന്നിഃവശത്തി
ന്നു- പക്ഷത്തിന്നനുപായം
ഞാനിതാഖേദിക്കുന്നു.

൧൦൨. ബന്ധനം കഴിക്ക
നീദൈവമെ! ദയാനിധെ!-
ബന്ധനാശത്തെച്ചെയ്തു
പ്രാണനെകൈക്കൊള്ളുക.

൧൦൩. നിന്നെകാണാ
തെപാത്തു കൂടുന്നില്ലിനിനി
ന്നിൽ-
നിന്നെ കാന്തദാഹത്തി
ൽശീതളം വന്നുകൂട്ടു.

പൊരുൾ.

൯൬. ഭൂമിയിൽഉറപ്പില്ലാത്ത വസ്തു സാരമില്ലാത്തതെന്നും ഏററവും അവമാനത്തിന്നു തക്കതായതെന്നും ബുദ്ധികൊണ്ടു വിചാരിച്ചു.

൯൭. പരലോകത്തിലുള്ളത് ഉറപ്പുള്ള വസ്തുയെന്നു കന്യകമാരിൽ ശ്രേഷ്ഠപ്പെട്ടവൾ അറിഞ്ഞു സന്തോഷമാകുംവണ്ണംശരീരമോചനത്തെ അവൾ അപേക്ഷിച്ചു.

൯൮. സന്തോഷത്തിന്റെ കടലെ ഒരുവനും ആദിയില്ലാത്തവനും (ആയി) ദൈവമായിരിക്കുന്നനിന്നെ- കാണ്മാൻ എത്രനാൾ ഞാൻ വലയുന്നുവെന്നു മുഖ്യമായ സ്തുതി അവൾ ചൊല്ലി.

൯൯. മേല്പോട്ടു പോകുവാനുള്ള ഇച്ഛകൊണ്ടു ആഗ്രഹം എരിയുന്നു. ആശയുടെ ശക്തി സഹിപ്പാൻ വശമല്ല.

൧൦൦. ശരീരമെ! എന്റെഭാരമെ!! ദേഹമെ!!! അയ്യോ ദുഃഖാ-ശരീരംഎത്രയും വലഞ്ഞു ആധിയെ പ്രാപിച്ചു.

൧൦൧. സ്നേഹത്താൽ പക്ഷിയെപ്പോലെ യാതൊരിടത്തുനിന്നു പുറപ്പെടുന്നതിന്നു- ചിറകിന്നു ഉപായമില്ലാതെ ഇതാ ഞാൻ ദുഃഖിക്കുന്നു.

൧൦൨. ദൈവമെ! അനുഗ്രഹത്തിന്റെ നിഃക്ഷേപമെ! കെട്ടിനെ നീ അഴിക്ക- വിലങ്ങിനെ നീ കഴിച്ചു ആത്മാവിനെ കൈക്കൊൾക.

൧൦൩. ഇനി നിന്നെക്കൂടാതെ പാത്തുകൂടാ- നിന്നേയുള്ള വിശേഷ അനുഗ്രഹത്താൽ മാത്രം ആശ്വാസം വരികെയുള്ളു.

ഉന്മാപവം.

൪൦൪. സ്വല്ലോകർമ്മമ പ്രിയനോട്ടടനറിയിപ്പിൻ-
സ്വല്ലോകം സ്വക കാന്ത്യായശ്ശോഭായതെ സദാ.

൪൦൫. വ്യാധിതാ വലയുന്നവേകുന്നമഹോഷ്ണത്താൽ
വ്യാധിതാരണം ചെയ്യിപ്പിക്കണമെന്നുണ്ടെങ്കിൽ.

൪൦൬. ഒട്ടുമെ വൈകാതെ താന്തന്നെവന്നെന്നേകൂട്ട- ഒട്ടുമെ ദാഹമടക്കീട്ടു
ഞാൻപാൎത്തുയിപ്പോൾ.

൪൦൭. ഉന്മൂലവൃക്ഷംപോലെവാടിഞാൻ വശംകെട്ടു-
ഉന്മൂലനൻമൂലവും മെപ്രിയവിഷയനായ്.

൪൦൮. സാരസംശിലോപരിയെന്നപോൽ മമസ്ഥാനം-
സാരസന്നതയോട്ടു നിശ്ചലംഖേദിക്കുന്നേൻ.

൪൦൯. മാനസദാഹംമമ വ്യാധിയെന്നറിയിപ്പിൻ-
മാനസാ ചികിത്സെക്കു വരണമിപ്പോൾതന്നെ.

൪൧൦. ഗുഡചൂൎണ്ണങ്ങളേയുംക്കൂട്ടി വരികേവേണ്ടു-
ഗുഡചൂഡാമണികൾ വ്യാധ്യൌഷധവുമെല്ലാം.

൪൧൧. താന്തന്നെവരണമെയാരെയുമയ്ക്കേണ്ടു-
താന്തന്നെ വ്യാധിമൂലം ചികിത്സാതാനുന്തന്നെ.

പൊരുൾ.

൪൦൪. മോക്ഷവാസികളെ! എന്റെ പ്രിയപ്പെട്ടവനോട്ടു ക്ഷണം നിങ്ങൾ അറിയിക്ക- യാവനൊരുത്തനായ തന്റെ ശോഭയാൽ ആകാശം പ്രകാശിപ്പിക്കുന്നു.

൪൦൫. വ്യാധി ഉള്ളവളായി ഞാൻ വലയുന്നു. വലിയ ആശയാൽ ഞാൻ ഉരുകുന്നു. എന്റെ വ്യാധിക്കു ഒതുക്കം വരുത്തേണമെന്നുവരുകിൽ-

൪൦൬. ഒട്ടം വൈകാതെ താൻതന്നെവന്നേമതിയാവു- എന്റെദാഹം ഒട്ടുഅടക്കിഞാൻ പാൎത്തു. ഇപ്പോൾ-

൪൦൭. വേരുപറിച്ചവൃക്ഷംപോലെ ഞാൻ വാടിവശംകെട്ടു. ഉയൎച്ചയും നന്മയുമുള്ള കാരണവും എന്റെ പ്രിയത്തിന്റെ വിഷയമായ പുത്രൻ ആയി.

൪൦൮. കല്ലുമ്മൽ താമരപ്പൂവുപോലെ എന്റെവാസസ്ഥലം-പ്രധാനമായ സ്തുതിയോട്ടുകൂടെ ശക്തികെട്ടു ക്ലേശിക്കുന്നു.

൪൦൯. എന്റെ വ്യാധിയാകുന്നതു മനസ്സിന്റെ ആഗ്രഹം എന്നറിയിക്ക- മനസ്സിനെ ചികിത്സിപ്പാൻ ഇപ്പോൾതന്നെ വരണം.

൪൧൦. ഗുളികപൊടികളേയും കൂട്ടി വരികേവേണ്ടു- തുല്യമില്ലാത്ത രത്നഗുളികകളും വ്യാധിയുടെ എല്ലാ ഔഷധവുംആയിട്ടു.

൪൧൧. താൻതന്നെ വരേണമെ! ആരെയും അയക്കേണ്ടു- വ്യാധിയുടെ കാരണവും താന്തന്നെ ചികിത്സയും താൻതന്നെ (ആയിരിക്കേണം)

| ഉമ്മാപറവ്വം | പൊരുൾ |
| --- | --- |
| ൱൮൨. ദൎശനമിങ്ങു കൊണ്ടുമെ പ്രകാശകാരണം-ദൎശനത്താൽ രസവും പോയാളോടുകൂടവെ. | ൱൮൨. എന്റെ വെട്ടത്തിന്നു കരുവായ കണ്ണുകൾ ഇരുട്ടിച്ചു-കാഴ്ചയാൽ രസവും അയ്യാളോടുകൂടെ പോയ്പ്പോയി. |
| ൱൮൩. ശ്രവണമടഞ്ഞു മതിമധുരസ്വരം- ശ്രവണന്നീങ്ങിയപ്പോളിന്ദ്രിയംവശംകെട്ടു. | ൱൮൩. മധുരിക്കപ്പെട്ട സ്വരത്തിന്റെ കാരണമായ ചെവി അടഞ്ഞു-കേൾവി ഇല്ലാണ്ടായപ്പോൾ ഇന്ദ്രിയം വശക്കേടായി. |
| ൱൮൪. പ്രാണാൎദ്ധം ബലഗുണമിനിക്കയോളാലുള്ള പ്രാണാൎദ്ധംകൂടാതെഞാനെങ്ങനെ ജീവിക്കേണ്ടു. | ൱൮൪. പ്രാണന്റെ വൎദ്ധനയുംബലഗുണവും ഇനിക്കയ്യോളാലെയുള്ള-പ്രാണന്റെ അംശമെങ്കിലും കൂടാതെ ഞാൻ എങ്ങിനെ ജീവിക്കേണ്ടു? |
| ൱൮൫. ശ്വാസവുമയാൾ മമസകലദുഃഖത്തിലാ- ശ്വാസവുമിനിക്കിപ്പോൾശ്വാസാശ്വാസവുമില്ല. | ൱൮൫. എന്റെ ശ്വാസവും സകലദുഃഖത്തിൽ ആശ്വാസവും അയ്യാൾ ആകുന്നു. ഇനിക്കിപ്പോൾ ഒരു തഞ്പ്പും ആശ്വാസവുമില്ല. |
| ൱൮൬. ആശ്വാസം പൊറുക്കുന്നതെങ്ങനേയെന്നു ചൊൽവിൻ- ആശ്വാസാദ്യമില്ലെന്നു ധരിപ്പിച്ചീടെണമെ. | ൱൮൬. ആശ്വാസമുള്ളവളായിട്ടു പൊറുക്കുന്നതെങ്ങിനെ എന്നു ചൊല്ലുക? ആശ്വാസം മുതലായതു ഇല്ലെന്നു ബോധിപ്പിക്കേണമെ. |
| ൱൮൭. മെ പ്രിയൻപരീക്ഷിപ്പാനിത്രനാൾ വൈകിക്കുകിൽ-മെ പ്രിയം സൎവ്വാത്മാവിലിതല്ലാതൊന്നുമില്ല | ൱൮൭. പ്രിയപ്പെട്ടവൻ എന്നെപരീക്ഷിപ്പാൻ ഇത്രനാൾ താമസിക്കുന്നെങ്കിൽ- എന്റെ എല്ലാ ഹൃദയത്തിലും ഇതല്ലാതെ മറ്റൊന്നും പ്രിയമില്ല. |
| ൱൮൮. സൎവ്വാശക്തിയാലിതപേക്ഷിച്ചു ദാഹിക്കുന്നു സൎവ്വാശയ്ക്കയാൾലക്ഷ്യമെന്നതുമുണൎത്തിപ്പിൻ. | ൱൮൮. എല്ലാ ശക്തികൊണ്ടും ഇത അപേക്ഷിച്ചു ഞാൻ ആഗ്രഹിക്കുന്നു- സൎവ്വ ആശക്കും ലാക്ക അയ്യാൾ ആകുന്നുവെന്നും ബോധിപ്പിക്ക. |
| ൱൮൯. പാൎത്തുകൊള്ളുതൊട്ടുമെ മനോരഥം തൃക്കൺ- പാൎത്തുകൊണ്ടെഴുന്നെള്ളിയെങ്കിലെതണുപ്പുള്ളു. | ൱൮൯. ഇനി ഒട്ടും താമസിക്കരുതു. എന്റെ മനസ്സിന്റെ ആഗ്രഹം തൃക്കൺപാൎത്തുകൊണ്ടു എഴുന്നെള്ളിവന്നാൽ മാത്രമെ ഇനിക്കു ആശ്വാസമുള്ളു. (ഈവണ്ണം) |

| ഉമ്മാപൎവ്വം. | പൊരുൾ. |
|---|---|
| ൪൨൦. മുറക്കീട്ടുള്ള വീണാതന്ത്രീസുസ്വരം പോലെ- മുറക്കിയപേക്ഷിച്ചതഖിലേശ്വരൻകേട്ടു. | ൪൨൦. മുറക്കീട്ടുള്ള വീണയുടേയുംതന്ത്രിയുടേയും നല്ല സ്വരം കേൾവിപ്പെടുന്നപോലെ- മുറക്കി അപേക്ഷിച്ചതു സൎവ്വേശ്വരൻ കേട്ടു. |
| ൪൨൧. അതുലകന്യാചേതസ്സന്താപമിച്ഛിച്ചപ്പോൾ- അതുലയോനനാംഗീകരിച്ചുയഥാകാമം. | ൪൨൧. ഉപമയില്ലാത്ത കന്യകയുടെ മനസ്സ പുത്രനെ പ്രാപിക്കേണമെന്നു ഇഛ്ശിച്ചപ്പോൾ- ലയമില്ലാത്തവൻ ഇഷ്ടംപോലെ അതിനെ കൈക്കൊണ്ടു. |
| ൪൨൨. സഹിതം യഥാസുതനുടനെബഹുദയാ സഹിതമനസ്സോടു ദിവ്യനെയാത്രയാക്കി. | ൪൨൨. ഇപ്രകാരമുള്ള ആഗ്രഹത്താൽ പുത്രന്റെ ഏറിക്കപ്പെട്ട ദയയോടും ആശയുള്ള മനസ്സോടുംകൂടെ മാലാഖയെ യാത്രയാക്കി. |
| ൪൨൩. തിരുമുൻപവൻ പ്രാപിച്ചത്യന്തഭക്ത്യാ ചൊന്നാൻ- തിരുമുഖത്തിൻമേലാകുളകസൃഷ്ടിനാഥെ. | ൪൨൩. കന്യകയുടെ തിരുമുമ്പിൽ അവൻ വന്നുകൊണ്ടു ഏററിക്കപ്പെട്ട ഭക്തിയോടുകൂടെ അവൻ ചൊല്ലി- സൃഷ്ടിനാഥയെ! തിരുമുഖത്തിൽനിന്നു ക്ലേശം അകററുക, |
| ൪൨൪. ദിവസമുഖരാത്രിയിതിതാപുലരുന്നു- ദിവസമൂഹമൊക്കെ നിന്നപ്പാൎത്തിരിക്കുന്നു. | ൪൨൪. ഇതാരാത്രിയിൽനിന്നു പകൽപുറപ്പെടുന്നു.മോക്ഷവാസികളുടെ കൂട്ടമെല്ലാം നിന്നെ പാൎത്തിരിക്കുന്നു. |
| ൪൨൫. സകലവശതാതൻപുത്രിയെ യുയൎത്തുവാൻ- സകലനരത്രാതാവമ്മയെസമ്മാനിപ്പാൻ. | ൪൨൫. സൎവ്വവല്ലഭമുള്ള ബാവാ തന്റെ മകളെ ഉയൎത്തുവാനും സകലമാനുഷരക്ഷിതാവു തന്റെ അമ്മയെ സമ്മാനിപ്പാനും, |
| ൪൨൬. സകലദാൎഢ്യാബ്ധിമഹാപതിയെ സുഖിപ്പിപ്പാൻ- സകലാനന്ദം കല്പിച്ചെന്നതുകൊണ്ടുവന്നേൻ. | ൪൨൬. സകല ശുദ്ധതകളുടേയും കടൽ ആയ മഹാദേവശാതമ്പുരാൻ തന്റെ മണവാട്ടിയെ സന്തോഷിപ്പിപ്പാനും- സകലഭാഗ്യവും കല്പിച്ചു. എന്നതുകൊണ്ടു ഞാൻവന്നു. |
| ൪൨൭. സൎവ്വേശൻ തവപുത്ര നിപ്പൊഴുതെഴുന്നെള്ളും-സൎവ്വേച്ഛാപരിപൂൎണ്ണം വരുത്തുമൂനംവിനാ. | ൪൨൭. നിന്റെ പുത്രൻ സൎവ്വേശ്വരൻ തമ്പുരാൻ ഇതാ ഇപ്പോൾ എഴുന്നെള്ളും. ഭേദംകൂടാതെ സകല ആശക്കും തൃപ്തിവരുത്തും |

ഉമ്മാപർവ്വം.

൪൨൮ അന്നേരം വൃഷ്ണവനാം ഷൾപദം പ്രാപിക്കുമ്പോൾ– അന്നേരന്നവ്വണ്ണമെ ശ്ലീഹന്മാർ തത്ര വന്നു.

൪൨൯. ആശുഗമെയ്യുവനാലെന്നപോൽ ശിഷ്യന്മാരാൽ– ആശുഗമനംകൊണ്ടു സത്വരമവർകൂടി.

൪൩൦. പുണ്യപാദത്തിൽ ബഹുചിത്തപ്രസാദത്തോടും– പുണ്യപാദങ്ങൾ വന്ദിച്ചശ്രുമുഖന്മാരുമായ്.

൪൩൧. അവരെത്തുക്കണ്ണാർത്തു കന്യകയരുൾചെയ്തു– അവരലോകദുഃഖപ്രാപിതസജ്ജനമെ!

൪൩൨. പരലോഭികളായ നിങ്ങളെക്കണ്ടിട്ടുഞാൻ– പരലോകത്തെപ്രതിഗമിപ്പാനിഛിക്കുന്നു.

൪൩൩. എന്തെന്നാൽ വേണ്ടവതെന്നോടു ചൊല്ലിക്കൊൾവിൻ– എന്തെന്നാലതൊക്കവെ ലഭിപ്പാൻ സഹായം ഞാൻ.

൪൩൪. ഉത്തരമാതാവോടു മുമ്പനാം ശെമോൻ കേപ്പാ– ഉത്തരമുണർത്തിച്ചു ഗൽഗദസ്വരത്തോടും.

൪൩൫. വീതതാതന്മാർ ഞങ്ങൾ സൽഗുരു പോയശേഷം– വീതതാചിയുമായാലെങ്ങനെ പൊറുപ്പവർ.

പൊരുൾ.

൪൨൮. അന്നേരം വണ്ടു പൂന്തോട്ടത്തിൽ എത്തുമ്പോലെ – അപ്പോൾ അന്നു അപേക്ഷിച്ചവണ്ണം ശ്ലീഹന്മാർ ഉടനെ വന്നു.

൪൨൯. അസ്ത്രം എയ്യുവനാൽ അസ്ത്രം പായുംവണ്ണം മാലാഖമാരാൽ വാർത്ത അറിയിക്കപ്പെട്ടതിനാൽ വേഗം പോണമെന്നുള്ള ആശകൊണ്ടു ഉടനെ അവർ വന്നുകൂടി.

൪൩൦. പുണ്യമായ കാൽപാദത്തിൽ എത്രയും മനസ്സന്തോഷത്തോടുകൂടെ അവര ശുദ്ധമാക്കപ്പെട്ട കാലുകളെ വന്ദിച്ചുകരഞ്ഞു.

൪൩൧. അവരെ നോക്കിക്കൊണ്ടു കന്യക അരുളിച്ചെയ്തു – സാരമല്ലാത്ത ലോകത്തിൽ സഞ്ചരിക്കുന്ന ക്ലേശിക്കപ്പെട്ട കൂടപ്പിറപ്പുകളെ!

൪൩൨. മറകള്ളവരെക്കുറിച്ച ആഗ്രഹമുള്ളവരായ നിങ്ങളെ കണ്ടിട്ടു ഞാൻ മോക്ഷത്തിൽ പോകുവാനാഗ്രഹിക്കുന്നു.

൪൩൩. എന്നിൽ നിന്നു വേണ്ടുന്നതൊക്കെ എന്നോടു പറക– എന്തെന്നാലതൊക്കെയും നിങ്ങൾ ലഭിപ്പാൻ ഞാൻ സഹായിക്കാം.

൪൩൪. ഏറ്റവും നന്മ നിറഞ്ഞ മാതാവിനോടു തലവനായ സീമോൻ കേപ്പാ തൊണ്ട പതറിയുള്ള സ്വരത്തോടുകൂടെ ഉത്തരിച്ചു ചൊല്ലി.

൪൩൫. ഞങ്ങളുടെ ഗുരു പോയതിൽപിന്നെ പിതാവില്ലാത്ത പുത്രന്മാര ഞങ്ങൾ ആകുന്നു. രക്ഷയും തള്ളയും ഇല്ലാഞ്ഞാൽ എങ്ങിനെ പൊറുക്കും.

## ഉമ്മാപവ്വം.

൪൬൬. മോക്ഷസത്തായു നിനക്കുചിതവാസന്തന്നെ- മോക്ഷസങ്കടം ഞങ്ങൾക്കേററവുമുണ്ടുതാനും.

൪൬൭. തരളമിതുദേവഭണ്ഡാരയോഗ്യം തന്നെ - തരളഭൂമിക്കതെല്ലോപത്താൽ മഹാചേതം.

൪൬൮. ഇളയിലുള്ളവിലയീവരമണി പോയാൽ - ഇലയിലുള്ള ഗുണ ഫൽഗുതാ ശേഷിച്ചീടും.

൪൬൯. ജനനിപോകും ഞങ്ങൾക്കീവേദമൊപ്പിക്കാമൊ - ജനനിവഹാത്യക്താ പോയാലെ തണുപ്പുള്ളു.

൪൭൦. അധികം ചൊല്ലുവാനും ഭാവിച്ചു ഗുരുവരൻ - അധികാശ്രാഗമവും രോധിച്ചു വചസ്സുകൾ.

൪൭൧. ദൈവഭാ കണ്ടനേരം സ്വപ്നത്തിലുണർന്നു - ദൈവഭാസ്വരശീല കന്യകയുരചെയ്തു.

൪൭൨. മാർഗ്ഗണം സുപ്രയോഗിയെയ്തിട്ടാശരവ്യത്തെ- മാർഗ്ഗണം ചെയ്തു വേഗമുഴറിപ്പോകുംപോലെ.

൪൭൩. മാനസാശകൾക്കേകലക്ഷമാകുന്നനിന്നെ - മാനസാപേക്ഷയെല്ലാമന്വെഷിക്കുന്നു ദേവ.

## പൊരുൾ.

൪൬൬. മോക്ഷം നിനക്കു ഉചിതമായ പൊറുതിസ്ഥലമാകുന്നു- എന്നാലും മരണസങ്കടം ഞങ്ങൾക്കു വളരെ ഉണ്ടുതാനും.

൪൬൭. ഈ മുത്തുരത്നം ദേവഭണ്ഡാരത്തിലേക്കു യോഗ്യമുള്ളതു തന്നെ- ഇതു പോകുന്നതിനാൽ ഇളക്കമുള്ള ഭൂമിക്കു മഹാ ചേതമാകുന്നു.

൪൬൮. ഈ ശ്രേഷ്ഠതപെട്ട മാണിക്കം പോകയെന്നാൽ ഭൂമിയിലുള്ള വില (കനിയില്ലാതെ) ഇലയിലുള്ള ഗുണം പോലെ. അല്പഗുണമെ ശേഷിക്കയുള്ളു.

൪൬൯. മാതാവ പോയാൽ ഈ വേദം അറിയിച്ചു ഞങ്ങൾക്കൊപ്പിക്കാമൊ- ജനങ്ങളുടെ കൂട്ടം ഉപേക്ഷിച്ചിട്ടു പോയാലെ തണുപ്പുള്ളു.

൪൭൦. ഗുരുശ്രേഷ്ഠൻ അധികം പറവാൻ ഭാവിച്ചു ദുഃഖത്താൽ ഉണ്ടായ കണ്ണുനീരിന്റെ വരവ വാക്കുകളെ തടുത്തു.

൪൭൧. ദൈവശോഭ കണ്ടനേരം സ്വപ്നത്തിൽ നിന്നുണർന്നു- അപ്പോൾ തന്നെ മനോഹരശീലമുള്ള കന്യകയരുളിച്ചെയ്തു.

൪൭൨. അമ്പേറുകാരൻ എയ്തു അമ്പു ലാക്കിനെ അന്വെഷിച്ചു വേഗത്തിൽ ഉഴറിപ്പോകുന്നപോലെ.

൪൭൩. മനസ്സിന്റെ ആഗ്രഹങ്ങൾക്കു പ്രത്യേക വിഷയമായിരിക്കുന്ന ദൈവമാകുന്ന നിന്നെ മനസ്സിന്റെ ആഗ്രഹമെല്ലാംകൊണ്ടും അന്വെഷിക്കുന്നു.

ഉമ്മാപദ്യം.

൧൧൧. സമഗ്രമിനിക്ക നീയല്ലാതെയേതും വേണ്ട – സമഗ്രഹന്നം നിന്നാലിനിക്ക വന്നുകൂട്ടും.

൧൧൨. നാരീണാം വരയരുൾ ചെയ്തു നഖിലേശൻ – നാരീനയാകുന്ന നീ വരിക മഹാസഹ.

൧൧൩. അസംഖ്യമാലാഖമാർ സ്വൎല്ലോകരെല്ലാവരും – അസംഖ്യഭാഗ്യങ്ങളും നിന്നപ്പാത്തിരിക്കുന്നു.

൧൧൪. കണ്ടകങ്ങളിൽ പുഷ്പം മൎത്ത്യരിൽ നീമേ താതൻ – കണ്ടകാരസൌന്ദൎയ്യം പെരികെയിശ്ചിക്കുന്നു.

൧൧൫. ഭൂരിപങ്കത്താൽ യഥാ മാനുഷരായുള്ളോരിൽ – ഭൂരിപുണ്ണിതരൂപം കൊണ്ടുനീ ശോഭിക്കുന്നു.

൧൧൬. വരിക ജനകിയെ! വാഴ്ക നിരന്തരം – വരിക ശ്രേഷ്ഠകന്യേ! വരികയനുപമെ.

൧൧൭. ലോകനാഥനമിവയരുളിച്ചെയ്തു ശേഷം – ലോകനായകരത്നം ഭൂമിയെയുപേക്ഷിച്ചു.

൧൧൮. സ്വപുത്രനെവിൽനിന്നു വേർപെട്ടു നിരാകുലം – സ്വപുത്രനോടുകൂടെ മോക്ഷലോകത്തിൽപുക്കു.

പൊരുൾ.

൧൧൧. ഇനിക്ക എല്ലാം നീയല്ലാതെ ഏതും വേണ്ട – നിന്നാൽ സകല അറിവും ഇനിക്ക ഉണ്ടാകും.

൧൧൨. സ്ത്രീകളിൽ ശ്രേഷ്ഠതപ്പെട്ടവൾ ബോധിച്ചു ഉടനെ സൎവ്വേശ്വരൻ അരുളിച്ചെയ്തു – സ്ത്രീകളിൽ ശ്രേഷ്ഠപ്പെട്ട നീ എന്നോടുകൂടെ വരിക.

൧൧൩. എണ്ണമില്ലാത്ത മാലാഖമാരും എല്ലാ മോക്ഷവാസികളും സംഖ്യയില്ലാത്ത ഭാഗ്യങ്ങളും നിന്നെ പാത്തിരിക്കുന്നു.

൧൧൪. മുള്ളുകളിൽ പുഷ്പംപോലെ മനുഷ്യരിൽ നീ ആകുന്നു – എന്റെ പിതാവു സൌന്ദൎയ്യരശ്മി കണ്ടു ഏറ്റവും ആഗ്രഹിക്കുന്നു.

൧൧൫. സ്വൎണ്ണം ചെളിയിൽ മിന്നുംപോലെ – മാനുഷരായുള്ളവരിൽ എത്രയും സ്തുതിക്കപ്പെട്ട സ്വരൂപം കൊണ്ടു നീ പ്രകാശിക്കുന്നു.

൧൧൬. വരിക മാതാവെ! എന്നന്നേക്കുമായി വാഴ്ക. വരിക ഏറ്റവും പ്രിയമുള്ള കന്യകയെ! വരിക. ഉപമയില്ലാത്ത സ്ത്രീയെ!

൧൧൭. ലോകരക്ഷിതാവു ഇപ്രകാരം അരുളിച്ചെയ്തശേഷം ലോകത്തിൽ മാണിക്കരത്നം ഭൂമിയെ ഉപേക്ഷിച്ചു.

൧൧൮. നല്ല ജീവൻ ദുഃഖംകൂടാതെ ദേഹത്തിൽനിന്നു വേർപിരിഞ്ഞു – തന്റെ പുത്രനോടുകൂടെ മോക്ഷലോകത്തിൽ പ്രവേശിച്ചു.

### ഉമ്മാപച്ചം.

൪൰൨. പ്രാണതരണ നേരം മാനസഭക്തിയോട്ടും - പ്രാണതശ്ലീഹാഗണം ദേവനെക്കൊണ്ടാടിയാർ.

൪൰൩. ആമോദയുക്തശവം ദിവ്യന്മാർ ശ്ലീഹന്മാരും— ആമോദമോട്ടും ഗാനവിശേഷത്തോട്ടുംകൂടെ.

൪൰൪. ഉപലവിലത്തിങ്കൽ പ്രണിധാനവും ചെയ്തു - ഉപലസവ്വത്തിങ്കൽ സുസ്സുത്യകന്യയുടെ.

൪൰൫. ശയനാഭയെക്കാളും മാന്യമായിരിക്കുന്ന- ശയനത്തിങ്കൽ മൂന്നു നാളെല്ലാവരും പാൎത്തു.

൪൰൬. അസ്സുമയാന്തെ ശ്ലീഹാ മാത്തോമ്മാ സംപ്രാപ്തനായ്- അസ്സുമകന്യാശവം കാണ്മാനുമാഗ്രഹിച്ചാൻ.

൪൰൭. ആവിലംതുറന്നാറെ പുണ്യദേഹവുംകൂടെ - അവിലം വിനദ്ര്യോവിൽവുക്കളെ പ്രത്യക്ഷമായ്.

൪൰൮. മഹസ്സുന്ദരീകന്യാസവ്വേശമാതാവിന്റെ- മഹസ്സും പുണ്യതവുംകൂടിയ ശ്ലീഹന്മാരും.

൪൰൯. ഉത്ഥാനഭയത്തിന്നു സാക്ഷിമാത്തോമ്മാനും - ഉത്ഥാനത്തോട്ടുസവ്വഭൂമിയിലറിയിച്ചാർ.

### പൊരുൾ.

൪൰൨. പ്രാണൻ പിരിയുന്ന സമയം ഹൃദയഭക്തിയോട്ടുകൂടെ സ്തുതിക്കപ്പെട്ട ശ്ലീഹന്മാരൊക്കെയും ദൈവത്തിന്നു സ്തുതികൊണ്ടാട്ടം ചെയ്തു.

൪൰൩. സുഗന്ധം വീശുന്ന ശവം മാലാഖാമാരും ശ്ലീഹന്മാരും സന്തോഷത്തോട്ടും വിശേഷരാഗവും പാടിക്കൊണ്ടു—

൪൰൪. കൽക്കുഴിയിൽ അടക്കവും ചെയ്തു എല്ലാവക രത്നങ്ങളിൽ ഏററവും സ്തുതിക്കപ്പെട്ട കന്യകയുടെ-

൪൰൫. കിടക്കയുടെ ശോഭയെക്കാൾ പ്രകാശിക്കപ്പെട്ടിരിക്കുന്ന കവറടക്കസ്ഥലത്തിങ്കൽ മൂന്നുദിവസം എല്ലാവരും കാത്തിരുന്നു.

൪൰൬. ആ നേരത്തിന്റെ ഒടുക്കം മാർ തോമാശ്ലീഹാ വന്നു ഉപമയില്ലാത്ത കന്യകയുടെ ശവം കാണ്മാൻ ആഗ്രഹിച്ചു.

൪൰൭. ആ കല്ലുകുഴി തുറന്നാറെ പുണ്യപ്പെട്ട ശരീരവുംകൂടെ അഴിവുകൂടാതെ മോക്ഷത്തിൽ കരയേറിയതു കണ്ടു.

൪൰൮. എത്രയും സൌന്ദൎയ്യകന്യകയായ തമ്പുരാന്റെ അമ്മയുടെ തേജസ്സിനെയും പുണ്യത്തിനെയും കൂടിയ ശ്ലീഹന്മാരും.

൪൰൯. മാർ തോമ്മാശ്ലീഹായും രണ്ടു യിപ്പിന്റെ സാക്ഷികളായി പൌരുഷത്തോട്ടുകൂടെ ഭൂമിയിൽ അറിയിച്ചു.

| ഉമ്മാപവ്വം. | പൊരുൾ. |
| --- | --- |
| ൧൱൰. നിഗമഗുരുക്കളെ മറിയിച്ചതുപോലെ- നിഗമം തോറം കന്യാമുഷ്ഠരം പ്രകാശിച്ചു. | ൧൱൰. വെദ ഗുരുക്കൾ അറിയിച്ചതുപോലെ പട്ടണങ്ങൾതോറം കന്യകയുടെ മുഷ്ഠരം പ്രകാശിച്ചു. |
| ൧൱൰൧. ഇങ്ങനെ സ്ത്രീണാം വരാ പ്രഭയാ ജിതാം വര- ഇങ്ങിന്നു മോക്ഷലോകം ദേവ പ്രത്യക്ഷലോകം. | ൧൱൰൧. ഇങ്ങനെ സ്ത്രീകളിൽ ശ്രേഷ്ഠപ്പെട്ടവളും ജയിക്കപ്പെട്ടവരിൽ പ്രഭകൊണ്ടു മികച്ചവളും ഒരു ലോകത്തിൽനിന്നും ദൈവത്തെ തെളിവായിട്ടു കാണുന്ന മൊക്ഷലൊകത്തിൽ പ്രാപിച്ചു. |
| ൧൱൰൨. പ്രാപിച്ചു ദിവ്യന്മാരും വാവാന്മാർ നിവ്യന്മാരും. | ൧൱൰൨. മാലാഖമാരും ബാവാന്മാര നിവ്യന്മാരും. |
| ൧൱൰൩. അപരദേവാലയംസ്തുതിച്ചു ദോഷാലയം. | ൧൱൰൩. ഉപമയില്ലാത്തവനും ദോഷത്തെ നശിപ്പിക്കുന്നവനുംആയ ദൈവത്തെ സ്തുതിച്ചു. |
| ൧൱൰൪. നാകേശൻ സവേശ്വരനഖിലവധീശ്വര | ൧൱൰൪. ആകാശത്തിന്റെ പ്രഭുവും സകല വസ്തുക്കളുടെ ഉടയവനുമായ ദൈവം. |
| ൧൱൰൫. യാകുന്ന മാതാവിനെമാനിച്ചുദയാവിനെ- | ൧൱൰൫. സ്ത്രീകളിൽ ശ്രേഷ്ഠപ്പെട്ടവൾ ആകുന്ന മാതാവിനെ അൻപോടുകൂടെ ബഹുമാനിച്ചു. |
| ൧൱൰൬. ക്കാട്ടി സ്വവാസത്തിലും സ്വസിംഹാസനത്തിലും. | ൧൱൰൬. മോക്ഷവാസത്തിലും തന്റെ സിംഹാസനത്തിലും മംഗളം ചെയ്തു. |
| ൧൱൰൭. കേട്ട ഭുവനത്തിന്നും മാനുഷജന്മത്തിന്നും. | ൧൱൰൭. കെട്ട ഭൂമിക്കും മാനുഷ വൎഗ്ഗത്തിന്നും. |
| ൧൱൰൮. സഹായഞ്ചെയ്തീടുവാൻ പാപമകത്തീടുവാൻ. | ൧൱൰൮. സഹായിപ്പാനും ദോഷമകറ്റുവാനും. |
| ൧൱൰൯. ഗ്രഹം തീൎത്തീടുവാനും കേടുനീക്കീടുവാനും. | ൧൱൰൯. ആഗ്രഹംതീൎപ്പാനും കേടു നീക്കുവാനും. |
| ൧൱൨൰. എകത്തിപ്പൊക്കി വച്ചു രാജമുടിയും വച്ചു. | ൧൱൨൰. എകത്തി പൊക്കിവച്ചു രാജമുടിയും വച്ചു. |
| ൧൱൨൰൧. എകശാസനം കൊണ്ടും കരുണെ ക്ഷണം കൊണ്ടും. | ൧൱൨൰൧. എകമായുള്ളഭരിപ്പുകൊണ്ടും കരുണയുള്ള കണ്ണുകൊണ്ടും |

| ഉമ്മാപവം. | പൊരുൾ. |
|---|---|
| ര്‌വെ. അനന്യ രാജ്ഞിയുമായ് സ്ത്രീകളിൽ മണിയുമായ്. | ര്‌വെ. ഏകനായകിയുമായിസ്ത്രീകളിൽ മാണിക്കവുമായി. |
| ര്‌മ്പെ. ജനനീ ത്രിലോകത്തിൽ വാഴുന്നു ഭൂ ശോകത്തിൽ. | ര്‌മ്പെ. മാതാവു മൂന്നു ലോകത്തിലും വാഴുന്നു. ഭൂമിയുടെ ദുഃഖത്തിൽ– |
| ര്‌രെ. പ്രമുഖ്യ സഹായവുംജീവാന്തെ നിർഭയവും. | ര്‌രെ. ഏത്രയും പ്രധാനമായ സഹായവും മരണ നേരത്തിൽ നിർഭയവും. |
| ര്‌ഭെ. നമുക്കായിരിക്കുന്നു നമ്മെയും രക്ഷിക്കുന്നു. | ര്‌ഭെ. നമുക്കു ആയിരിക്കുന്നു. നമ്മെയും രക്ഷിക്കുന്നു. |
| ര്‌ന്റെ. അക്കാലുകളിൽ നിത്യം നമസ്കാരേണാനിത്യ- | ര്‌ന്റെ. ആ കാലുകളിൽ നിത്യവും കുമ്പിട്ടു സ്തുതിച്ചു. |
| ര്‌ൌ. ലോകത്തിന്നപേക്ഷയാ മോക്ഷത്തിന്നപേക്ഷയാ. | ര്‌ൌ. ലയമുള്ള ലോകത്തെ ഉപേക്ഷിച്ചു മോക്ഷത്തെ അപേക്ഷിച്ചു കൊണ്ടു. |
| ര്‌വ്വെ. സജ്ജനാ സേവിക്കണമാധാരംപിടിക്കണം. | ര്‌വ്വെ. സജ്ജനം സേവിക്കണം, ആധാരം പിടിക്കണം. |
| ര്‌ൻ. അജ്ഞാനം ത്യജിക്കണം സച്ചിന്ത ധരിക്കണം. | ര്‌ൻ. അജ്ഞാനത്തെ ഉപേക്ഷിക്കണം, നല്ല ചിന്ത വിചാരിക്കണം. |
| ര്‌വ്വം. രാജ്ഞിയെ! ത്രാതാവിന്റെ മാതാവെ! ദയാവിന്റെ. | ര്‌വ്വം. രാജസ്ത്രീയെ! രക്ഷിതാവിന്റെ മാതാവെ! |
| ര്‌വ്വ൧. അജസ്രൂജ്ജനനിയെ! ജീവമാധുര്യ്യനീയെ. | ര്‌വ്വ൧. മനഗുണത്തിന്റെ നിത്യമായ അമ്മ! ആയുസ്സിന്റെ മധുരം നീയെ. |
| ര്‌വ്വ൨. ഞങ്ങൾക്കു ശരണമെ! സങ്കടം തരണമെ! | ര്‌വ്വ൨. ഞങ്ങൾക്കു ശരണമെ! സങ്കടത്തിൽ സങ്കേതമെ! |
| ര്‌വ്വ൩. ഞങ്ങൾ ഹാവാടെ മക്കൾ പാപികൾ ദുരാശക്കാർ. | ര്‌വ്വ൩. ഞങ്ങൾ ഹാവാടെ മക്കൾ പാപികൾ, ദുരാശക്കാർ. |
| ര്‌വ്വ൪. ദുരാശജിതന്മാരായ് സപ്തഭൂവൊജ്ജിതന്മാരായ്. | ര്‌വ്വ൪. ദുരാശകളാൽജയിക്കപ്പെട്ടവരും സ്വന്തമായുള്ളതിനെ ഉപേക്ഷിച്ചവരും (ആയി.) |

ഉമ്മാപവം.

ര്‌വൃഠ. കരഞ്ഞു വിളിക്കുന്നു രക്ഷയപേക്ഷിക്കുന്നു.

ര്‌വൃന്ന. അനുക്രോശനം കൊണ്ടും ദയാദൎശനം കൊണ്ടും.

ര്‌വൃ൭. ഞങ്ങളെ നോക്കേണമെ താപവും പോക്കേണമെ.

ര്‌വൃവൃ. ജീവനാന്തത്തിങ്കലും മൃത്യുപൂൎവ്വത്തിങ്കലും.

ര്‌വൃൻ. ആശ്വാസമാകേണമെ അപ്പൊഴുതാകേണമെ.

ര്‌ൻ൦ ഞങ്ങടെ ജീവഫലം, ഗൎഭശോഭവെത്തവഫലം.

ര്‌ൻഫ. ഞങ്ങൾക്കു കാട്ടേണമെ ദുഃഖമകറ്റേണമെ.

ര്‌ൻവ. നാരികളിലപ്പരെ! അത്യന്ത ദയാപരെ!

ര്‌ൻന. സുരസമാധുൎയ്യമെ! വിശിഷ്ട മറിയമെ!

പൊരുൾ

ര്‌വൃഠ. കരഞ്ഞു വിളിക്കുന്നു, രക്ഷ അപേക്ഷിക്കുന്നു.

ര്‌വൃന്ന. അനുഗ്രഹം കൊണ്ടും മനഗുണമുള്ള കണ്ണുകൊണ്ടും.

ര്‌വൃ൭. ഞങ്ങളെ നോക്കേണമെ! സങ്കടവും തീൎക്കേണമെ.

ര്‌വൃവൃ. മരണനേരത്തിലും മരണത്തിന്നു മുൻപിലും.

ര്‌വൃൻ. ആശ്വാസമാകേണമെ! അപ്പോൾ ഉതകേണമെ.

ര്‌ൻ൦. ഞങ്ങളുടെ ആയുസ്സിന്റെ ഫലവും നിന്റെ ഫലവുമായ ഗൎഭശോഭയെ.

ര്‌ൻഫ. ഞങ്ങൾക്കു കാട്ടേണമെ! ദുഃഖം അകറ്റേണമെ.

ര്‌ൻവ. സ്ത്രീകളിൽ ശ്രേഷ്ഠപ്പെട്ടവളെ! ഏറ്റവും ദയയുള്ളവളെ.

ര്‌ൻന. എത്രയും രസമുള്ള മധുരമെ! നന്മനിറഞ്ഞ മറിയമെ! ആമ്മേൻ.



